

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 05 No. 52 THE ONLINE OFFICIAL NEWS BULLETIN 2022 December 24

| ദനഹകാലം | SEASON OF EPIPHANY | ܥܕܢܐ ܕܕܢܚܐ | | | | |
|---|---|---|---|---|---|---|
| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
| 2022 ഡിസംബർ കോനൂൻ ക്ദീം | | | | | | |
| 25 Christmas (Yeldo) The Feast of Nativity of our Lord ♪1 | 26 Nusrotho/Kuloso Glorification of St. Mary, the Mother of God 35th Memorial of Yacob Mar Policarpos Metropolitan (Koratty Sion Seminary) ♪1 | 27 Qatlo d-Yalude Massacre of the Holy infants ♪8 | 28 ♪5 | 29 ♪1 | 30 ♪5 | 31 ♪1 |







കേരള മുഖ്യമന്ത്രി പിണറായി വിജയൻ സംഘടിപ്പിച്ച ക്രിസ്തുമസ് വിരുന്നിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ പ്രതിനിധീകരിച്ച് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, ഗീവർഗീസ് മാർ പക്കോമിയോസ്, സഖറിയാ മാർ സേവേറിയോസ്, സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ തുടങ്ങിയവർ പങ്കെടുത്തു.



വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950-ാം വാർഷികത്തോടനുബന്ധിച്ച് നിലയ്ക്കൽ എക്യുമെനിക്കൽ സെന്ററിൽ നിന്നും ആരംഭിച്ച മാർത്തോമൻ സന്ദേശ യാത്രയും ദീപശിഖ പ്രയാണവും വിശുദ്ധ മാർത്തോമാ ശ്ലീഹാ സ്ഥാപിച്ച നിരണം പള്ളിയിൽ എത്തിച്ചേർന്നപ്പോൾ ദീപശിഖയിൽ നിന്നും നിന്നും പകർന്ന ദീപം പ. കാതോലിക്കാ ബാവ നിരണം പള്ളിയിലെ നിലവിളക്കില് തെളിയിച്ചു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അല്മായ ട്രസ്റ്റി റോണി എബ്രഹാം വർഗീസ് അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ എന്നിവർ നേതൃത്വം നൽകി. മാർത്തോമാ സ്മൃതി സന്ദേശയാത്രയ്ക്ക് വിവിധ ഇടവകകളിൽ സ്വീകരണം ഒരുക്കിയിരുന്നു





## മാർത്തോമൻ പൈതൃകം കെട്ടുകഥ അല്ല: ഗോവാ ഗവർണർ

നിരണം: മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിൽ വന്നു എന്നത് കേവലം കെട്ടുകഥ അല്ലെന്നും തെളിയിക്കാവുന്ന ചരിത്രമാണെന്നും ഗോവ ഗവർണർ അഡ്വ. പി. എസ്. ശ്രീധരൻപിള്ള. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950 -ാം വാർഷികത്തോടനുബന്ധിച്ച് നിരണം സെന്റ് മേരീസ് വലിയ പള്ളിയിൽ നടന്ന മാർത്തോമ്മൻ സ്മൃതി കർമ്മ പദ്ധതി ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. സീറോ മലബാർ സഭ അദ്ധ്യക്ഷൻ കർദിനാൾ മാർ ജോർജ് ആലഞ്ചേരി മുഖ്യ പ്രഭാഷണവും, മാർത്തോമ്മാ സഭയുടെ അദ്ധ്യക്ഷൻ ഡോ. തിയോഡോഷ്യസ് മെത്രാപ്പോലീത്താ അനുഗ്രഹ സന്ദേശവും നൽകി. ഒരു വർഷം നീണ്ടുനിൽക്കുന്ന ആഘോഷങ്ങളുടെ ഭാഗമായുള്ള പ്രഥമ പദ്ധതി എന്ന നിലയിൽ സഭയുടെ ഡിജിറ്റലൈസേഷൻ പരിപാടി (MOVE) പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. സാധുജന ക്ഷേമത്തിനായി 50 ഭവനങ്ങളും 50 നിർധനരായ പെൺകുട്ടികളുടെ വിവാഹവും നടത്തുന്നതാണെന്നും യോഗത്തിൽ പ്രസ്താവിച്ചു. സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അല്മായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, നിരണം വലിയപള്ളി വികാരി ഫാ.തോമസ് മാത്യു എന്നിവർ പ്രസംഗിച്ചു.



**മലങ്കര ഓർത്തഡോക്സ് സഭാ ന്യൂസ് ബുള്ളറ്റിനിന്റെ വായനക്കാർക്ക് ക്രിസ്തുമസ് ആശംസകൾ.**

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




## കൂടെയുണ്ട് എന്ന ശുഭപ്രതീക്ഷ

**പ. ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ**

ആദിയും അന്തവും ഇല്ലാത്ത ദൈവം മനുഷ്യന്റെ പരിമിതികളോടു താദാത്മ്യപ്പെടുന്നു എന്നതാണ് ക്രിസ്മസിന്റെ സവിശേഷത. ബെത്‌ലഹേമിന്റെ എളിമയിലേക്കും സാധാരണക്കാരുടെയും പരാർശ്വവത്കരിക്കപ്പെട്ടവരുടെയും പക്ഷത്തേക്കും വന്നുചേർന്ന ആനന്ദത്തെയാണ് നാം അനുസ്മരിക്കുക.

വിദ്വാന്മാരെയും ഇടയന്മാരെയും ഒരുപോലെ ആകർഷിക്കുന്ന ഒരു ദിവ്യതേജസ്സിന്റെ കേളീരംഗമായി ബെത്‌ലഹേം പരിണമിക്കുന്നു, പാപത്തിന്റെയും മരണത്തിന്റെയും പ്രമാണങ്ങൾക്ക് വിധേയപ്പെട്ടു കഴിഞ്ഞ മനുഷ്യകുലത്തിന് ജീവന്റെ പ്രമാണം സമ്മാനിച്ചു എന്നുള്ളതാണ് ഈ അദ്ഭുത ദിനത്തിന്റെ പ്രത്യേകത. എല്ലാ വിഭാഗീയതകൾക്കും അതീതമായി സർവരെയും ഒന്നാക്കുന്ന ഒരു സാധാരണ ശിശുവിനെയാണ് അവിടെ നാം ദർശിക്കുക. അശാന്തിയുടെയും അരാജകത്വത്തിന്റെയും നടുവിൽ വീർപ്പുമുട്ടിയവന്, 'ദൈവം നമ്മോടുകൂടെ' എന്ന വാർത്ത ശുഭപ്രതീക്ഷ നൽകുന്നു. ആഘോഷങ്ങളിൽ ആറാടുവാനല്ല, ആഘോഷങ്ങൾ അസ്തമിച്ചുപോയ ജീവിതങ്ങളുമായി താദാത്മ്യപ്പെടാനുള്ള അവസരമാണ് ക്രിസ്മസ്. അലങ്കാരങ്ങളും ആർഭാടങ്ങളും ക്രിസ്മസിന്റെ യഥാർഥ സന്ദേശത്തെ മറയ്ക്കരുത്. കൂടെയുണ്ട് എന്ന ധൈര്യമാണ് ഉറപ്പാക്കേണ്ടത്. 'ദൈവം നമ്മോടുകൂടെ' എന്ന ധൈര്യം നമുക്കെന്നപോലെ മറ്റുള്ളവർക്കും പകർന്നു നൽകാം. എല്ലാവർക്കും ക്രിസ്മസ് ആശംസകൾ.




**ഗോവാ ഗവർണർ പി. എസ്. ശ്രീധരൻപിള്ള പരുമല തിരുമേനിയുടെ കബറിടത്തിൽ. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലിത്താ, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, അസി. മാനേജർ ഫാ. എൽദോസ് ഏലിയാസ് എന്നിവർ സമീപം.**



**പരുമല ആശുപത്രിയിലെ ക്രിസ്മസ് ആഘോഷം (ഗ്രിഗോറിയൻ ഗ്ലോറിയ 2022) നോർത്ത് ബ്ലോക്ക് റിസെപ്ഷനിൽ വച്ച് നടത്തി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മുഖ്യ സന്ദേശം നൽകി. ക്രിസ്മസ് കരോൾ, ക്രിസ്മസ് സ്പെഷ്യൽ ക്വിസ്, മ്യൂസിക്കൽ ഇവന്റ് മറ്റ് കലാപരിപാടികൾ ഉണ്ടായിരുന്നു.**

## ദൈവം നമുക്കുതന്ന സ്നേഹം മറ്റുള്ളവർക്കും കൊടുക്കാം

**കുര്യാക്കോസ് മാർ ക്ലിമ്മീസ്**

കുട്ടിക്കാലത്ത് എന്റെ സ്വന്തം ഇടവകയായ കൂർത്തമല സെന്റ് മേരീസ് പള്ളിയിൽ പാതിരാത്രിയിൽ പോയി ക്രിസ്മസ് ആരാധനയിൽ സംബന്ധിക്കുന്നത് ആണ് ആദ്യം ഓർമയിൽ വരുന്ന ക്രിസ്മസ് സ്മരണ. പള്ളിയിലെ ആരാധനയിൽ തീജ്വാലയിൽ എല്ലാവരും സ്തുതിഗീതങ്ങൾ പാടിനിൽക്കുന്നതും കുന്തിരിക്കം സമർപ്പിക്കുന്നതും ചെറുപ്പത്തിലെ ആരാധനയിലെ നല്ല ഓർമകളാണ്.

പണ്ട് നമ്മൾ തന്നെ നക്ഷത്രവിളക്കുകൾ ഉണ്ടാക്കി തമ്പേർ അടിച്ച് പെട്രോൾ മാക്സിന്റെയും മെഴുകുതിരിയുടെയും വെളിച്ചത്തിൽ ആയിരുന്നു കാരൾസംഘങ്ങൾ വീടുകൾ സന്ദശിച്ചിരുന്നത്. പുഴുക്കുകൾ, നാടൻ വിഭവങ്ങൾ, വട്ടയപ്പം, അവൽ, നാടൻ പരിപ്പുവട, പഴം, കട്ടൻ കാപ്പി എന്നിവ തന്ന് വീട്ടുകാർ കാരൾ സംഘത്തെ സ്വീകരിച്ചിരുന്നു.

ക്രിസ്മസ് ദിനത്തിൽ ജാതിമതദേദമെന്യെ അയൽക്കാർക്കും സ്നേഹിതർക്കും ഒപ്പമായിരുന്നു ഉച്ചഭക്ഷണം. ദൈവം മനുഷ്യനായി അവതരിച്ചതിന്റെ ഓർമയാണ് ക്രിസ്മസിന്റെ വലിയ സന്ദേശം. മനുഷ്യൻ ദൈവമായതല്ല, ദൈവ സ്നേഹം സൃഷ്ടികൾക്കു മുഴുവൻ നൽകാനാണ് അവതരിച്ചത്. "He came with all the universal love Accumulated through the ages."

ദൈവത്തിന്റെ സ്നേഹം നമുക്കു തന്നിട്ടുണ്ട്. അത് മറ്റുള്ളവർക്ക് കൊടുക്കുക, പങ്കിടുക, അവരെയും സമൃദ്ധമാക്കുക.

വൈദികനായ കാലം മുതൽ അഗതികളും അശരണരും വയോധികരും താമസിക്കുന്ന സ്ഥാപനങ്ങളിൽ അവർക്കൊപ്പമാണ് ക്രിസ്മസ് ദിനത്തിലെ ഭക്ഷണം. ക്രിസ്മസ് സമ്മാനങ്ങൾ അവർക്ക് നൽകാനും ശ്രദ്ധിക്കാറുണ്ട്. ദൈവം തന്ന സമ്പത്തും സ്നേഹവും പങ്കിട്ട് ഇല്ലാത്തവരെ കരുതുക എന്നതാണ് ക്രിസ്മസിന്റെ ഏറ്റവും വലിയ സന്ദേശം. പ്രകൃതിയിലുണ്ടാകുന്ന ദുരന്തങ്ങളെ ദൈവാശ്രയബോധത്തോടെ അതിജീവിച്ച് മറ്റുള്ളവർക്ക് നന്മ ചെയ്യാൻ കോവിഡാനന്തര ക്രിസ്മസ് നമുക്ക് ഇടയാകട്ടെയെന്ന് ആശംസിക്കുന്നു.

സ്കൂളിലും കോളജിലും ഞാൻ അധ്യാപകനായിരുന്നു. ആ സമയത്ത് പഠിപ്പിച്ച ശിഷ്യന്മാർ ഇപ്പോഴും ആശംസകൾ അറിയിക്കുന്നത് വലിയ സന്തോഷമാണ്. തിരിച്ച് അവർക്കും ആശംസകൾ അറിയിക്കാറുണ്ട്.

ആരാധനയ്ക്കും അന്യോന്യമുള്ള സഹകരണത്തിനും വലിയ പ്രാധാന്യം പഴയകാല ക്രിസ്മസിന് ഉണ്ടായിരുന്നു. എന്നാൽ ഇന്ന് പലപ്പോഴും ആഘോഷത്തിന്റെ അതിപ്രസരത്തിൽ അത് മങ്ങിപ്പോകുന്നു. പണ്ട് നമ്മൾ തന്നെ സ്റ്റാറുണ്ടാക്കി പുൽക്കൂട് ഒരുക്കിയിരുന്നു. ഇന്നിപ്പോൾ അത് വലിയ കച്ചവടമായി മാറി. സന്തോഷത്തിന്റെയും സമാധാനത്തിന്റെയും പങ്കുവയ്ക്കലിന്റെയും ആകട്ടെ ഇത്തവണത്തെ ക്രിസ്മസ് എന്ന് ആശംസിക്കുന്നു.




**മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ മെഡിക്കൽ കോളജ് ആശുപത്രിയിലെ 2022 ക്രിസ്മസ്ദിനാഘോഷം യൂഹാനോൻ മാർ പോളിക്കാർപോസ് ഉദ്ഘാടനം ചെയ്തു. ഹൈക്കോടതി മുൻ ജഡ്ജി ജസ്റ്റിസ് എബ്രഹാം മാത്യു ക്രിസ്തുമസ് സന്ദേശം നൽകി.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



പുസ്തകം

# ക്രിസ്തുമസ്: അവർണ്ണനീയമായ ദൈവിക ദാനം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ക്രിസ്തുമസും പുതുവർഷവും പ്രത്യാശയുടെ പ്രകാശമാണ്. ദൈവം മനുഷ്യനായിത്തീർന്ന ദിവ്യാനുഭവം ക്രിസ്തുമസിലും ദൈവം പകർന്ന ദിവ്യദാനങ്ങൾക്ക് സ്തോത്രം ചെയ്ത് വരവേൽക്കുന്ന പുതുവർഷവും ഭക്തരുടെ ജീവിതത്തിൽ അത്യധികമായ ഊർജ്ജപ്രവാഹം സൃഷ്ടിക്കുന്നു. എങ്ങനെ ആയിരിക്കണം ഇവ മനുഷ്യബന്ധങ്ങളിലും ആഘോഷങ്ങളിലും യാഥാർത്ഥ്യമാകേണ്ടത് എന്ന് പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു: *പറഞ്ഞുതീരാത്ത ദാനം നിമിത്തം ദൈവത്തിന് സ്തോത്രം* (Thanks be to God for his indescribable gift, 2 കൊരി. 9:15).

മനുഷ്യാവതാരത്തെ, *പറഞ്ഞുതീരാത്ത ദാനം* എന്നാണ് വിവക്ഷിക്കുന്നത്. ഗ്രീക്കിലെ *anekdiegeto* എന്ന പദത്തിന് വിവരണാതീതം (inexpressible) വാചാതീതം, (unspeakable), അവർണ്ണനാതീതം (indescribable) അനിർവചനീയം എന്നെല്ലാം അർത്ഥം. പൗലോസ് ശ്ലീഹായുടെ ഭാഷ്യത്തിൽ ദൈവത്തിന്റെ മനുഷ്യാവതാരം വാക്കുകളിൽ വിവരിക്കുവാൻ കഴിയില്ല എന്നും ഒരു മനുഷ്യനും ദൈവത്തിന്റെ ഈ ദാനത്തിന്റെ മഹത്വം പൂർണ്ണമായി വിലയിരുത്തുവാൻ സാധിക്കത്തില്ലെന്നും വ്യക്തമാക്കുന്നു. *പറഞ്ഞറിയിക്കാൻ പറ്റാത്ത ദാനം* (indescribale gift) എന്നതിന് 'യേശുക്രിസ്തു' എന്നും 'പരിശുദ്ധാത്മാ'വെന്നും വ്യാഖ്യാനമുണ്ട്. പൗലോസ് ശ്ലീഹാ ഇവിടെ അർത്ഥമാക്കുന്നത് യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യത്തെക്കുറിച്ചാണ്. ദൈവത്തിന്റെ വാചാതീതമായ ദാനം, യേശുക്രിസ്തുവാണെന്ന് പഠിപ്പിക്കുന്നു. പൗലോസ് ശ്ലീഹാ 2 കൊരിന്ത്യർ 8, 9 അദ്ധ്യായങ്ങളിൽ പത്തുപ്രാവശ്യം ദൈവിക ദാനത്തെക്കുറിച്ച് വിവരിക്കുന്നു (8:1, 4, 6, 7, 9, 16; 9:15). വിശുദ്ധന്മാരുടെ സഹായത്തിനുള്ള ധർമ്മവും കൂട്ടായ്മയും വിശദീകരിക്കുന്ന പശ്ചാത്തലത്തിലാണ് നമ്മുടെ കർത്താവായ യേശുക്രിസ്തു സമ്പന്നൻ ആയിരുന്നിട്ടും ദരിദ്രനായി തീർന്ന കൃപ നിങ്ങൾ അറിയുന്നുവല്ലോ (8:9) എന്ന് ചോദിക്കുന്നത്. ദൈവത്തിന്റെ മനുഷ്യാവതാരത്തിന്റെ സ്വഭാവം ഭൗതികവും ജഢീകവുമായിരുന്നു. ദൈവത്തിന്റെ മനുഷ്യാവതാര-രക്ഷണ്യപ്രവർത്തനങ്ങൾ ലോകാഭിപ്രായപ്രകാരം ദോഷത്വവും (foolish) ബലഹീനവും (weak), കുലഹീനവും (lowly), നികൃഷ്ടവും ഏതുമില്ലാത്തതുമായിരുന്നു (1 കൊരി. 1:26-30).

ദൈവം ദാസരൂപമെടുത്ത് മനുഷ്യസാദൃശ്യത്തിലായി. സ്വയം ത്യജിച്ച് മനുഷ്യനായി കാണപ്പെട്ടു. ക്രൂശുമരണത്തോളം തന്നത്താൻ താഴ്ത്തി, അനുസരണയുള്ളവനായിത്തീർന്നു (ഫിലി. 2:6-8). ദരിദ്രനും ദാസനുമായിത്തീർന്ന ക്രിസ്തുവിനെ ദൈവം ഉയർത്തി; സർവ്വരും യേശുക്രിസ്തു കർത്താവ് എന്ന് ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും ചെയ്യുന്നു. മനുഷ്യാവതാരം ചെയ്ത ദൈവത്തിന്റെ ദാനമാണ് യേശുക്രിസ്തുവിന്റെ ജനനം എന്നും അത് ക്രൂശുമരണത്തിലും (1 കൊരി. 1:23) ഉയിർത്തെഴുന്നേൽപ്പിലും (1 കൊരി. 1:14, 17, 20) യാഥാർത്ഥ്യമാകുന്നു എന്നും സ്ഥാപിക്കുന്നു.

അത്യുന്നതാവസ്ഥയിൽ നിന്നും (transendence) സമീപാവസ്ഥയിലേക്കുള്ള (Immannce) ദൈവത്തിന്റെ ആഗമനം ആർദ്രകരുണയുടെ ഉദാത്ത ഭാവമാണ്. ദൈവസൃഷ്ടിയെ സ്രഷ്ടാവ് സന്ദർശിച്ച് മനുഷ്യവർഗ്ഗത്തെ വിശുദ്ധീകരിച്ച് ദൈവികതയിലേക്ക് നയിക്കുന്ന മഹാരഹസ്യമാണ് ദൈവത്തിന്റെ മനുഷ്യാവതാര മർമ്മം. അത് വാക്കുകൾ കൊണ്ട് സമഗ്രമായി വിവരിക്കുവാൻ ആർക്കും കഴിയില്ല. ഇത് വിവരണാതീതവും അവർണ്ണനീയവുമായ ദൈവകരുണയുടെ സമീപാവവസ്ഥയാണ്. വൈദ്യശാസ്ത്ര രംഗവും സാങ്കേതിക വിദ്യയും അനുദിനം വളർച്ചയിലേക്ക് കുതിക്കുമ്പോൾ സമൂഹം നിരവധി പ്രതിസന്ധികളെ അഭിമുഖീകരിക്കുകയാണ്. പകർച്ചവ്യാധികളും സാക്രമികരോഗങ്ങളും മഹാമാരികളും സമൂഹത്തെ ഗ്രസിച്ചപ്പോൾ മനുഷ്യന്റെ നിസ്സഹായത തിരിച്ചറി



ഞ്ഞു. അധികാരവും സമ്പത്തും ആർഭാടവും സ്വാർത്ഥതയും ശക്തിപ്പെട്ട സാഹചര്യത്തിൽ വിശുദ്ധിയും ലാളിത്യവും കാരുണ്യവും മനുഷ്യബന്ധങ്ങളിൽ അന്യമായി.

യേശുക്രിസ്തുവിന്റെ ജനനം ക്രൂശുമരണത്തിനും ഉയിർപ്പിനും വേണ്ടിയുള്ള മഹാത്യാഗമായിരുന്നു എന്നുവ്യക്തം. അതിനാൽ ക്രിസ്തുമസ് ആഘോഷത്തിൽ ആത്മപരിത്യാഗത്തിനുള്ള സന്നദ്ധത ഉണ്ടാകണം. *'ദരിദ്രനും, ദാസനും, ബലഹീനനും, നികൃഷ്ടനുമായ'* യേശുക്രിസ്തുവിനോട് താദാത്മ്യപ്പെട്ട് ധർമ്മവും കൂട്ടായ്മയും ആചരിച്ച് ദൈവത്തിന് സ്തോത്ര ചെയ്യണം. *കാരീസ്* എന്ന ഗ്രീക്ക് പദത്തിന് ദാനം (gift), കൃപ (grace), സന്തോഷം (joy), ആനന്ദം (pleasure), നന്ദി (thanks) എന്നീ അർത്ഥങ്ങളുണ്ട്. ക്രിസ്തുവിൽ നിന്നും ഉത്ഭവിച്ച ദൈവിക ദാനം സ്തോത്രത്തിനും സ്നേഹത്തിനുമായി (thanks giving and love) രൂപാന്തരപ്പെടുത്തുവാൻ വിശ്വാസികൾക്കും കഴിയണം. അപ്പം നുറുക്കുന്ന ആരാധനയും സ്നേഹം പങ്കിടുന്ന ധർമ്മവും കൂട്ടായ്മയും അർത്ഥവത്തായി ക്രിസ്തുമസ് ആഘോഷങ്ങളിൽ ഉൾച്ചേർക്കണം. എന്നാൽ സാമൂഹിക മാധ്യമങ്ങളും പുത്തൻ സമ്പത് വ്യവസ്ഥയും സത്യോത്തരതയും (Post-truth) ക്രിസ്തുസന്ദേശത്തെ വക്രീകരിക്കുന്ന പശ്ചാത്തലത്തിൽ അവർണ്ണനീയമായ ദൈവിക ദാനത്തെ സാമൂഹിക വ്യവസ്ഥിതിയിൽ എപ്രകാരം അടയാളപ്പെടുത്തുവാൻ കഴിയും എന്ന് വിശ്വാസികൾ പുനഃപരിശോധിക്കണം.

ദൈവത്തിന്റെ മനുഷ്യാവതാരത്തിന്റെ ആത്യന്തികമായ ഭാവം ദൈവികമായ കരുണയാണ്. അവർണ്ണനീയവും അനർവ്വചനീയവുമായ ആർദ്ര കരുണയും സ്നേഹവും ലോകത്തിൽ വെളിപ്പെടുത്തുന്ന രക്ഷണ്യ പ്രക്രീയയാണിത്. എബ്രായ ഭാഷയിലെ *റഹീം* എന്നതിന് ഉദരം, ഗർഭപാത്രം എന്നർത്ഥമുള്ള *റാഹേമി*ലാണ് തായ്‌വേര്. അമ്മയ്ക്കും കുഞ്ഞിനുമുള്ള അവർണ്ണനീയ സ്നേഹവും കരുണയുമാണത്. സ്വകാര്യ സുഖങ്ങൾ വെടിഞ്ഞ് കുഞ്ഞിന്റെ ശ്രേയസ്സിനായുള്ള ആത്മത്യാഗമാണ് വെളിപ്പെടുന്നത്. കരുണ, ദൃഢസ്നേഹം, ആർദ്രസ്നേഹം, ദയ, ആർദ്രത എന്നിവ ഹീബ്രുപദമായ *ഹെസെദിലും* ഉൾക്കൊള്ളുന്നു.

ദൈവത്തിന്റെ ആർദ്ര സ്നേഹവും മഹാകരുണയും വെളിപ്പെടുന്ന മനുഷ്യാവതാരം അതുല്യമായ ദൈവിക കരുണയുടെ അടയാളമാണ്. ക്രിസ്തു

**ക്രിസ്തുവിലൂടെ ലഭ്യമായ ദൈവിക ദാനം അവർണ്ണനീയവും മനുഷ്യ ചിന്തകൾക്ക് അതീതവുമാണ്. മനുഷ്യവർഗ്ഗത്തിന് സ്നേഹവും കാരുണ്യവും പകർന്ന് ദൈവിക ദാനത്തെ ഓർത്ത് സ്തോത്രം അർപ്പിക്കുവാൻ കഴിയണം. പട്ടിണിയും ദാരിദ്ര്യവും അനുഭവിക്കുന്നവർക്ക് സാമ്പത്തിക സഹായം നൽകി പരിരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം വിശ്വാസ സമൂഹത്തിനുണ്ട്.**

മസ് ആഘോഷങ്ങളിൽ പങ്കുചേരുമ്പോൾ കരുണയുള്ളവരായി കാരുണ്യകർമ്മങ്ങളിൽ പങ്കുചേരുവാനുള്ള ഉത്തരവാദിത്വമാണ് വിളിച്ചറിയിക്കുന്നത്. ദൈവത്തിന്റെ ആർദ്രകരുണ ഉയരത്തിൽ നിന്നു മനുഷ്യവർഗ്ഗത്തെ സന്ദർശിച്ചിരിക്കുന്ന വിവരണമാണ് ലൂക്കോ 1:79 ൽ അവതരിപ്പിക്കുന്നത്. കരുണയുള്ളവർ ഭാഗ്യവാന്മാർ അവർക്ക് കരുണ ലഭിക്കും എന്നാണ് ഗിരിപ്രഭാഷണം (മത്താ. 5:7). നിങ്ങളുടെ പിതാവ് മനസ്സലിവുള്ളൻ ആകുന്നതുപോലെ നിങ്ങളും മനസ്സലിവുള്ളവർ ആകുവീൻ (ലൂക്കോ. 6:36) എന്ന ക്രിസ്തു പ്രബോധനം പ്രചോദനമാകണം. ക്രിസ്തീയ ആരാധനയിൽ നിരന്തരം മുഴങ്ങി കേൾക്കുന്നതും കർത്താവേ, കരുണ ഉണ്ടാകണമെ (കുറിയേലായിസോൻ) എന്ന പ്രാർത്ഥനയാണ്. വളരെ പ്രശസ്തമായ യേശു നാമ പ്രാർത്ഥനയിൽ (Jesus Prayer) കർത്താവായ ക്രിസ്തുവേ, ദൈവപുത്രാ! പാപിയായ എന്നോടു കരുണ ചെയ്യണമെ (Lord Jesus Christ, Son of God! Have mercy upon me a sinner) എന്ന പ്രാർത്ഥന അനുസ്യൂതം ചൊല്ലി ജാഗരിക്കാറുണ്ട്. ദൈവിക കാരുണ്യം സ്വീകരിച്ച് മനുഷ്യസമൂഹത്തോട് ആർദ്ര കരുണയുള്ളവരായി ജീവിക്കുവാനുള്ള ഊർജ്ജപ്രവാഹത്തിനായുള്ള കാത്തിരിപ്പാണിത്.

### ഉപസംഹാരം

ക്രിസ്തുവിലൂടെ ലഭ്യമായ ദൈവിക ദാനം അവർണ്ണനീയവും മനുഷ്യ ചിന്തകൾക്ക് അതീതവുമാണ്. മനുഷ്യവർഗ്ഗത്തിന് സ്നേഹവും കാരുണ്യവും പകർന്ന് ദൈവിക ദാനത്തെ ഓർത്ത് സ്തോത്രം അർപ്പിക്കുവാൻ കഴിയണം. പട്ടിണിയും ദാരിദ്ര്യവും അനുഭവിക്കുന്നവർക്ക് സാമ്പത്തിക സഹായം നൽകി പരിരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം വിശ്വാസ സമൂഹത്തിനുണ്ട്. ക്രിസ്തുവിന്റെ സന്തോഷ സുദിനങ്ങൾ പങ്കിടിലിന്റെ ആഹ്ലാദനിമിഷങ്ങളാക്കിത്തീർക്കുവാൻ കഴിയണം. ദൈവം നൽകിയ എല്ലാ ദാനങ്ങൾക്കും സ്തോത്രം അർപ്പിക്കുവാൻ കഴിയുന്നത് പങ്കിടീൽ മനോഭാവം വളർത്തി എടുക്കുന്നതുവഴിയാണ്. ദൈവസ്നേഹവും കാരുണ്യവും വിഭവവും സമയവും അപരർക്കായി പങ്കിടുന്ന മനോഭാവം വളർത്തിയെടുക്കാൻ ക്രിസ്തുമസ് ദിനങ്ങളിൽ ഏവർക്കും കൃപ ലഭിക്കണം.



## ഫാ. ജോൺസൺ പുറ്റാനിൽ അന്തരിച്ചു



പെരിയാമ്പ്ര: പന്നൂർ സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി, വെട്ടിത്തറ മാർ മിഖായേൽ ഓർത്തഡോക്സ് പള്ളി എന്നിവിടങ്ങളിലെ വികാരിയും മലങ്കര സഭ സ്കൂൾ കോർപറേറ്റ് സമിതി മുൻ സെക്രട്ടറിയും വെട്ടിക്കൽ സിറിയൻ ഓർത്തഡോക്സ് സെമിനാരി അധ്യാപകനും ആയിരുന്ന ഫാ. ജോൺസൺ പുറ്റാനിൽ (60) അന്തരിച്ചു. സംസ്കാരം പെരിയാമ്പ്ര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

മലങ്കര ഓർത്തഡോക്സ് സഭ - കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പൊലീത്താ ഡോ. തോമസ് മാർ അത്താനാസിയോസിന്റെ ജ്യേഷ്ഠ സഹോദരൻ ഫാ. ജോസഫ് പുറ്റാനിലിന്റെയും പെരിയാമ്പ്ര കുന്നുമ്മേൽ ലീലാമ്മയുടെയും മകനാണ്. ഭാര്യ: മലങ്കര സഭ എക്യുമെനിക്കൽ സമിതി അംഗം പോത്താനിക്കാട് കുറ്റിശ്രക്കുടിയിൽ ജിജി ജോൺസൺ. മക്കൾ: അയോണ, അമൃത് ജോ. മരുമകൻ: നിതിൻ വാരിക്കാട്.



## പരിശുദ്ധ കാതോലിക്ക ബാവ ക്രിസ്തുമസ് ആഘോഷത്തിനായി മാജിക് പ്ലാനറ്റിൽ എത്തിയത് ആശംസകളോടെ കേക്കും മിഠായികളുമായി

തിരുവനന്തപുരം: പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ക്രിസ്തുമസ് ആഘോഷത്തിനായി മാജിക് പ്ലാനറ്റിൽ എത്തി. പ്രശസ്ത മജീഷ്യൻ ഗോപിനാഥ് മുതുകാട് നേതൃത്വം നൽകുന്ന മാജിക് പ്ലാനറ്റിലെ അധികൃതരും അന്തേവാസികളുമാണ് ആഘോഷത്തിനു എത്തിയ ബാവയ്ക്ക് ഗംഭീര സ്വീകരണം നൽകിയത്. എൻഡോസൾഫാൻ ബാധിതരായി വിവിധ രീതിയിൽ ദുരിതമനുഭവിക്കുന്നവർക്ക് വേണ്ടിയാണ് മാജിക് പ്ലാനറ്റ് പ്രവർത്തിക്കുന്നത്. ക്രിസ്തുമസ്, പുതുവത്സരം ബാവയോടൊപ്പം ആഘോഷിക്കണം എന്ന ആഗ്രഹം ബാവയെ നേരത്തെ തന്നെ അറിയിച്ചിരുന്നു. അതേ തുടർന്ന് ക്രിസ്തുമസ് ആശംസകളും, കേക്കും, വിവിധ തരം നിറപകിട്ടാർന്ന മിഠായികളുമായി കാതോലിക്കാബാവ അവരുടെ അരികിലേക്ക് എത്തി ആഘോഷത്തിൽ പങ്കുകൊണ്ടു. കാതോലിക്കാ ബാവയും മാജിക് പ്ലാനറ്റ് ചെയർമാനും പ്രശസ്ത മജീഷ്യനുമായ ഗോപിനാഥ് മുതുകാടും ചേർന്ന് കേക്ക് മുറിച്ച് ക്രിസ്തുമസ് ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചു.

കുട്ടികൾക്കായി മാജിക് പ്ലാനറ്റിനു പരിതോഷികവും നൽകി ബാവ ആഹ്ലാദം പ്രകടിപ്പിച്ചു. വളരെ വ്യത്യസ്തമായ രീതിയിൽ ചിന്തിപ്പിക്കുകയും അത് പ്രാവർത്തികമാക്കുകയും അതുവഴി സമൂഹത്തിന്റെ മുഖ്യ ധാരായിലേക്ക് എത്തിക്കുന്ന ശ്രേഷ്ഠമായ ഒരു ദൗത്യമാണ് മാജിക് പ്ലാനറ്റ് ചെയ്യുന്ന തെന്ന് കാതോലിക്കാ ബാവ പറഞ്ഞു. സമൂഹത്തെ വ്യത്യസ്തമായ രീതിയിൽ ചിന്തിപ്പിക്കുക എന്നത് അത്ര എളുപ്പമല്ല, അത് പ്രാവർത്തികമാക്കുക എന്നത് അതിലേറെ പ്രയാസപ്പെട്ട കാര്യവും, ആ ദൗത്യം വളരെ കൃത്യതയോടെ തന്നെ മാജിക് പ്ലാനറ്റിൽ പ്രാവർത്തികമാണെന്നും അദ്ദേഹം ആവർത്തിച്ചു.

കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ നിരവധി കാരുണ്യ പ്രവർത്തനങ്ങൾ ഇതിനോടകം നടത്തി വരുന്നുണ്ട്. അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള 'സഹോദരൻ' പദ്ധതിയുടെ ഭാഗമായി നിരാലംബരായ അനേകർക്ക് സൗജന്യ ചികിത്സാ സഹായം, ഭവന നിർമ്മാണം, നിർധനരായ കുട്ടികൾക്കുള്ള വിദ്യാഭ്യാസ സഹായങ്ങൾ എന്നിവ നൽകുന്നു. ചടങ്ങിൽ സഭയിലെ മുതിർന്ന വൈദികനും, മമ്മൂട്ടിയുടെ കെയർ ആൻഡ് ഷെയർ ഇന്റർനാഷണൽ ഫൗണ്ടേഷൻ മാനേജിംഗ് ഡയറക്ടറുമായ ഫാ. തോമസ് കുര്യൻ മരോട്ടിപ്പുഴ, എം.ജി.എം. ഗ്രൂപ്പ് വൈസ് ചെയർമാൻ ജാപ്സൺ വർഗീസ്, നിധിൻ ചിറത്തിലാട്ട് എന്നിവരും പങ്കെടുത്തു.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# ഉദരത്തിൽ നിന്നുദിച്ച ജീവന്റെ വിസ്മയ വെളിച്ചം

## ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

ദീപാവലിപോലെ ഒരു പ്രകാശത്തിന്റെ പെരുന്നാൾ ആഘോഷമാണല്ലോ ക്രിസ്തുമസ്. ദീപാലങ്കാരങ്ങളും പ്രകാശപൂരിത നക്ഷത്രങ്ങളും എല്ലാം ലോകത്തിന്റെ വെളിച്ചമായ ക്രിസ്തുവിന്റെ ജനനപ്പെരുന്നാളിനു പ്രഭചൊരിയുന്നു. ഓർത്തഡോക്സ് ക്രിസ്തീയ പാരമ്പര്യത്തിൽ രാത്രിയിൽ തീജ്വാലയുടെ ശുശ്രൂഷയിലൂടെയും തിന്മയുടെ ഇരുളിൻ മേൽ വിജയം നൽകുവാൻ ഉദിച്ച നീതിയിൻ സൂര്യൻ ഓർമ്മിപ്പിക്കപ്പെടുന്നു.

ജനനപ്പെരുനാളിന്റെ ശുശ്രൂഷയിലെ പ്രാർത്ഥനകളിൽ 'ഉദയം ചെയ്ത വിസ്മയനീയ ശിശു' വിനെക്കുറിച്ച് പലരീതിയിൽ ആവർത്തിച്ചു പറയുന്നുണ്ട്. പ്രഭാത നമസ്ക്കാരത്തിലെ സെദറായിൽ ഇപ്രകാരം ചൊല്ലുന്നു: "പ്രകാശങ്ങളുടെ നാഥൻ സൂര്യനെപ്പോലെ യോഗ്യമായി ഉദരത്തിൽ നിന്നുദിച്ച് തന്റെ ശ്രേഷ്ഠമായ ഉദയത്താൽ സർവ്വ സൃഷ്ടികളേയും പൂർണ്ണമായി പ്രകാശിപ്പിച്ചു." തുടർന്നു അതേ സെദറായിൽ ഇങ്ങനെ ചൊല്ലുന്നു: "തിരുവിഷ്ട പ്രകാരമുള്ള നിന്റെ മനുഷ്യാവതാരത്തിന്റെ ദിവസത്തിൽ സൃഷ്ടിയിൽ നിന്റെ പ്രകാശം ഉദിപ്പിക്കുകയും സകലദിക്കുകളിൽ നിന്നും അന്ധകാരത്തെ ദുരീകരിക്കുകയും ചെയ്തതിനാൽ നീ അത്ഭുതമാകുന്നു".

വേദപുസ്തകാരംഭത്തിൽ ഇരുളിനെ അതി ജീവിക്കുന്ന വെളിച്ചത്തെ രൂപപ്പെടുത്തുന്ന ദൈവത്തിന്റെ സൃഷ്ടികർമ്മമാണല്ലോ പരാമർശിക്കുന്നത്. ലോകത്തിന്റെ പുനസൃഷ്ടിയ്ക്കായി ദൈവപുത്രൻ തന്നെ വെളിച്ചമായി വരുന്നു. അതുകൊണ്ട് സുവിശേഷാരംഭത്തിൽ യോഹന്നാൻ അപ്പോസ്തലൻ "ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചമെന്ന" യേശുവിനെക്കുറിച്ചു പറയുന്നു. വെളിച്ചം തങ്ങളനുഭവിച്ചതിനെ കുറിച്ച് തുടർന്നു പറയുന്നു: "വചനം ജഡമായിത്തീർന്നു. കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങൾ അവന്റെ തേജസ്സ് പിതാവിൽ നിന്ന് ഏകജാതനായവന്റെ തേജസ്സായി കണ്ടു"(യോഹന്നാൻ 1:15). ഇന്നത്തെ പ്രബലമായ ബിഗ് ബാംഗ് ശാസ്ത്രചിന്തയിൽ ഊഹിക്കുന്നതിലും അധികമായുള്ള പ്രകാശത്തിലും ചൂടിലുമാണല്ലോ പ്രപഞ്ചത്തിന്റെ ആരംഭം. ആ മഹാവിസ്ഫോടന പ്രകാശത്തിന്റെ പിന്നിൽ ആദൃശ്യമായിരുന്നവൻ കാലത്തികവിൽ സർവ്വലോകത്തെയും പ്രകാശിപ്പിക്കാനുള്ള വെളിച്ചമായി അവതരിപ്പിച്ചതിന്റെ രക്ഷാകരമായ ഓർമ്മയാണല്ലോ ക്രിസ്തുമസ്സ്.

സോക്രട്ടീസിനെക്കുറിച്ച് ക്രിസ്തുവിനു മുമ്പുള്ള ക്രിസ്തുവെന്നാണ് അലക്സന്ദ്രിയായിലെ വി. ക്ലീമ്മീസ് പറഞ്ഞിരിക്കുന്നത്. പ്ലേറ്റോയേയും അദ്ദേഹം പ്രകീർത്തിക്കുന്നു. ഗ്രീക്കു ഫിലോസഫിയേയും യഹൂദമതത്തെയും പ്രകാശിപ്പിച്ച വചനം ആണ് മനുഷ്യാവതാരം ചെയ്ത് ചരിത്രത്തിൽ ക്രിസ്തുവായി വന്നത് എന്ന് അദ്ദേഹം പറയുന്നു. വിവിധ മതങ്ങളിലെയും തത്വശാസ്ത്രങ്ങളിലെയും സംസ്കരങ്ങളിലെയും നന്മകളെ ദൈവ സ്പർശനങ്ങളായി കാണുവാനുള്ള വെളിച്ചം പകരുന്ന ഈ ദർശനം അവയൊക്കെ ക്രിസ്തുവിലേക്കു ഒരുക്കുന്നതായും പഠിപ്പിക്കുന്നു. പുറമെയുള്ള ന്യായപ്രമാണങ്ങളും തത്വചിന്തകളും കൊണ്ടു മാത്രം മനുഷ്യൻ അകപ്പെട്ടിരിക്കുന്ന ഇരുളിൽ നിന്ന് മുക്തിയും പൂർണ്ണതയിലേക്കുള്ള വളർച്ചയും സാധ്യമാകത്തില്ലായിരുന്നു. അതുകൊണ്ട് രക്ഷാ വെളിച്ചം പകരാൻ സകലത്തിനും കാരണഭൂതനായവൻ മനുഷ്യനായി വെളിപ്പെട്ടുവന്നു. വലിയ പ്രളയത്തിൽ അഴുക്കിൽപ്പെട്ട ആൾ രക്ഷപെടാൻ കൂടെ ഒഴുകുന്ന തടിക്കഷണത്തിലോ കയറിലോ പിടിക്കുന്നതിനു പകരം കരയിലെ ബലിഷ്ഠമായ തൂണിൽ ഉറപ്പിച്ച് ആ വെള്ളത്തിലേത്തു നീണ്ടു കിടക്കുന്ന കയറിലാണല്ലോ പിടിക്കേണ്ടത്. ഇതുപോലെ നിത്യതയിൽ ഉറപ്പിക്കപ്പെട്ടതും ചരിത്രത്തിലേക്കു നീണ്ടുവന്നതുമായ ക്രിസ്തുവിനോടു ചേരുവാനുള്ള പ്രകാശവും അവിടുന്നു ചൊരിയുന്നു. ലൂക്കോസിന്റെ സുവി



ശേഷത്തിൽ പറയപ്പെടുന്ന നാണയം നഷ്ടപ്പെട്ട സ്ത്രീ വിളക്കുകത്തിച്ച് സൂക്ഷ്മമായി വീടു മുഴുവൻ അന്വേഷിച്ചതുപോലെ സ്നേഹപൂർവ്വം മനുഷ്യനെ അന്വേഷിച്ചു വന്നവന്റെ വെളിച്ചം അധർമ്മത്തിന്റെ അന്ധകാരം വിട്ട് ജീവനിലേക്കു തിരിയുവാനുള്ള കൃപയാണ്..

മനുഷ്യരുണ്ടാക്കുന്ന ഒട്ടുമുക്കാലും പ്രശ്നങ്ങളുടെ കാരണം തെറ്റിദ്ധാരണയും ഭയാശങ്കകളുമാണ്. യേശുവിന്റെ ജനനത്തോടു ബന്ധപ്പെട്ടു ഹെരോദാ രാജാവ് എടുത്ത അതിക്രൂരമായ നടപടികൾ ഇതിനു നല്ല തെളിവാണ്; തെറ്റിദ്ധാരണയും ഭയവും പ്രചോദിപ്പിച്ച ശിശുവധം. കൊട്ടാരത്തിന്റെയോ പട്ടാളത്തിന്റെയോ സുരക്ഷിതത്വമൊന്നുമില്ലാതെ ജനിച്ച ആ വിസ്മയ ശിശു ഭയാശങ്കകളുടെ ഇരുളിൽ പതറുന്ന മനുഷ്യർക്ക് ഇമ്മാനുവേലായി സാന്ത്വന പ്രകാശം ചൊരിയുകയാണ്. ഭാരതത്തിൽ ഏറ്റവു മധികം സുരക്ഷിതത്വം ഉറപ്പാക്കപ്പെട്ടിരുന്ന സംയുക്തസേനാധിപന്റെ ഹെലികോപ്ടർ അപകടവും സമ്പത്തിലൂടെയും ശാസ്ത്രങ്ങളിലൂടെയും ഏറ്റവുമധികം ജീവിത സുരക്ഷ ഉറപ്പാക്കിയ അമേരിക്കയിൽ ലോകത്ത് ഏറ്റവുമധികം കോവിഡ് മരണങ്ങളുണ്ടായതും നാം അഭിമാനം കൊള്ളുന്ന സുരക്ഷിതത്വങ്ങളുടെ ശൂന്യത വെളിവാക്കുന്നതാണ്. ഭയപ്പെടേണ്ടാ കൂടെയുണ്ട് എന്നുറക്കെ പ്രഖ്യാപിക്കുന്ന ഇമ്മാനുവേലിന്റെ പ്രകാശമാണ് ആദ്യ ക്രിസ്തുമസിൽ കാലിത്തൊഴുത്തിലെ അരക്ഷിതത്വത്തിന്റെ നടുവിലെ ആ വിസ്മയനീയ ശിശുവിൽ ലോകം ദർശിച്ചത്. രാത്രിയിൽ പ്രക്ഷുബ്ദമായ കടലിൽ ദുരിതത്തിലായ ശിഷ്യരുടെ അടുക്കലേക്കു കടലിൻമേൽ നടന്നുവന്ന് എല്ലാം ശാന്തമാക്കി അവരെ അക്കരക്കു നയിച്ച വെളിച്ചം, ഇരുൾ നിറയുന്ന ലോകത്തിൽ പ്രത്യാശയുടെ പ്രകാശമായി ഉദിച്ചുയർന്നതിന്റെ അനുഗ്രഹകരമായ ഓർമ്മയും ആഘോഷവുമാണല്ലോ ക്രിസ്തുമസ്.

മോശയ്ക്കു എരിയുന്ന മുൾപ്പടർപ്പിലൂടെ പ്രത്യക്ഷപ്പെട്ടവൻ പ.കന്യകമറിയാമിൽ നിന്നെടുത്ത മാനുഷ്യത്വത്തിലൂടെ തന്നെത്തന്നെ ലോകത്തിനു വെളിപ്പെടുത്തുകയായിരുന്നു. അതുകൊണ്ട് വി.നാസിയാൻസിലെ ഗ്രീഗോറിയോസ് ക്രിസ്തുവിന്റെ ജന്മദിനത്തെ 'തെയോഫനി' എന്നും വിളിക്കുന്നു. അത് ദൈവത്തിന്റെ ചരിത്രത്തിലെ ദിവ്യ വെളിപ്പെടുത്തലാണ്. ഇന്ദ്രിയങ്ങൾകൊണ്ടോ അവയെ വിപുലമാക്കുന്ന സാങ്കേതിക വിദ്യകൾകൊണ്ടോ അനുഭവിക്കാൻ കഴി

യുന്നത് മാത്രമേ സത്യമായിട്ടുള്ളു എന്ന മിഥ്യാധാരണയെ തിരുത്തുന്ന വെളിച്ചമാണ് ക്രിസ്തുവിൽ ഉദിച്ചത്. നിത്യതയേയും പരിശുദ്ധത്രിയേക ദൈവത്തേയും ദൈവസ്വഭാവത്തെയും മനുഷ്യനെ സംബന്ധിച്ച ദൈവ പ്രതീക്ഷകളെയും അവിടുന്നു വെളിപ്പെടുത്തി. സച്ചിദാനന്ദ ബ്രഹ്മത്തിലെ ചിത്തിന്റെ മർത്തീകരണമായി ബ്രഹ്മബാന്ധവഉപാധ്യായെപ്പോലുള്ള ഭാരതക്രിസ്തീയ ചിന്തകർ ക്രിസ്തുവിനെക്കുറിച്ചു പറഞ്ഞു. പൗലോസ് ഗ്രീഗോറിയോസ് തിരുമേനി തന്റെ ആത്മകഥയിൽ പറയുന്നു: 'മോശെ, ഗൗതമബുദ്ധൻ, വർദ്ധമാന മഹാവീരൻ, പ്ലേറ്റോ, സോക്രട്ടീസ്, ലാവോറ്റ്സെ, ആദിശങ്കരൻ, മുഹമ്മദ് റസൂൽ അള്ള, മഹാത്മാഗാന്ധി എന്നീ ലോകോത്തര ഗുരുക്കന്മാരേക്കാളും ഉയർന്നവ്യക്തിയാണ് എന്നെ സംബന്ധിച്ചിടത്തോളം ക്രിസ്തു. യേശുക്രിസ്തു ദൈവത്തിന്റെ നിസ്തുലനായ പുത്രനാണ്. അവൻ മനുഷ്യപുത്രനായി അവതരിച്ചു.'

തന്റെ സ്വർഗ്ഗീയമഹത്വം മാറ്റിവച്ചാണ് ദൈവപുത്രൻ മനുഷ്യനാകുന്നത്. ലോകത്തെ മുഴുവൻ പോറ്റിപ്പുലർത്തുന്നവൻ അമ്മയിൽ നിന്നു പാലുനുകരുന്ന ശിശുവായെന്നും സ്ഫടികസിംഹാസനത്തിൽ ആഘോഷിക്കപ്പെടുന്നവനായിരിക്കെ കാൽമുട്ടുകളിൽ കിടക്കുന്ന ശിശുവായെന്നും ഒക്കെ ഓർത്തഡോക്സ് ക്രിസ്തുമസ് ശുശ്രൂഷയിലെ പ്രാർത്ഥനകളിൽ ചൊല്ലുന്നത് ദൈവപുത്രന്റെ മനുഷ്യാവതാരത്തിലെ സ്നേഹാധിഷ്ഠിത വിനയവും സ്വയശൂന്യവൽക്കരണവുമാണ് അറിയിക്കുന്നത്. ദൈവമായിരിക്കെ മനുഷ്യനോടു താദാത്മ്യപ്പെട്ടു വരുന്ന സ്നേഹവിനയവെളിച്ചമാണ് ആ വിസ്മയനീയ ജനനം പ്രകാശിപ്പിക്കുന്നത്. ഹെരോദാവിന്റെ ആഡംബരപൂർണമായ കൊട്ടാരത്തിൽ നിന്ന് വളരെയകലെയല്ലാതെ അതീവ ലളിത സാഹചര്യത്തിൽ ജനിച്ചവനെക്കുറിച്ച് ജനനപ്പെരുന്നാളിലെ സന്ധ്യയിലെ പ്രമിയോനിൽ പറയുന്നത് "പഴന്തുണികളാൽ ആവരണം ചെയ്യപ്പെട്ട് കരുണാപുരസ്സരം ഒരു ദരിദ്രനെപ്പോലെ ആ ചെറിയ ഗുഹയിൽ മൃഗങ്ങളുടെ പുൽത്തൊട്ടിയിൽ കിടന്ന സമ്പന്നൻ" എന്നാണ്. നാമുൾപ്പെടെയുള്ള ജീവലോകത്തിനു നാശം വിതയ്ക്കുന്നതും അനിയന്ത്രിതമായി കാണപ്പെടുന്നതുമായ ഉപഭോഗ സംസ്കാരത്തിന്റെയും ആർഭാടതൃഷ്ണയുടെയും അടിസ്ഥാനമായ അഹന്തയുടെ അന്ധകാരമകറ്റുന്ന വെളിച്ചത്തിന്റെ ഉദയമാണ് ക്രിസ്തുജനനം.

സ്നേഹമായ ദൈവത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് സ്നേഹത്തിൽ ജ്വലിച്ചു പ്രകാശിക്കാനുള്ള സാധ്യതയാണ് നൽകപ്പെട്ടത്. സ്വാർത്ഥതയുടെ മാരക വൈറസ് ബാധിച്ച് ആ ചൈതന്യം മങ്ങുകയോ വികൃതമാക്കപ്പെടുകയോ ചെയ്ത മനുഷ്യരുടെ ചെയ്തികളുടെ ഇരുള് ലോകത്തെ മുഴുവൻ ഗ്രസിക്കുകയാണ്. യുദ്ധങ്ങളും വർഗ്ഗീയ കലാപങ്ങളും കുടുംബതകർച്ചകളും അമിതലാഭത്തിനായുള്ള ചൂഷണങ്ങളും ലഹരിവ്യാപനവും ജീവിതപങ്കാളിക്കുപോലും വിഷം നൽകുന്ന വാർത്തകളും പ്രണയകൊലപാതകങ്ങളും സൈബർകുറ്റകൃത്യങ്ങളും മൂലം ലോകം മുഴുവൻ ഈ അന്ധകാരത്തിന്റെ അടിമത്വത്തിൽ ആയിപ്പോയോ എന്നു സംശയക്കുമ്പോഴാണ് ക്രിസ്തുവിന്റെ ജനനപ്പെരുന്നാൾ വീണ്ടും പ്രതീക്ഷപകരുന്നത്. വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു, ഇരുളോ അതിനെ പിടിച്ചടക്കയില്ല" (യോഹന്നാൻ 1:5) എന്നു മനുഷ്യാവതാരത്തോടുബന്ധപ്പെടുത്തി യോഹന്നാൻ ശ്ലീഹാ പറയുന്നത് ആത്യന്തികവിജയം വെളിച്ചത്തിനു തന്നെയാണെന്ന പ്രത്യാശ പകരുന്ന അറിയിപ്പാണ്. ക്രിസ്തു തന്റെ ജീവിതമാതൃകയിലൂടെയും അത്യധികം മങ്ങിപ്പോയ മനുഷ്യരിലെ സ്നേഹതേജസ്സിനെ പുതുക്കിയെടുക്കാനാണ് സഹായിക്കുന്നത്. സ്വയകേന്ദ്രീകൃത ജീവിതംമൂലം മനുഷ്യനു നഷ്ടമായ സ്നേഹതേജസ് പുനസ്ഥാപിക്കാനായി ദൈവം മനുഷ്യനായി യഥാർത്ഥ സ്നേഹതേജസ്സോടെ ജീവിച്ച് പൂർണ്ണമനുഷ്യത്വം വെളിപ്പെടുത്തുകയും ആ വിധത്തിൽ തേജസ്ക്കരിക്കപ്പെടുവാൻ കൃപയുടെ ഉറവുതുറക്കുകയും ചെയ്തു. 'മൂടുപടം നീങ്ങി' യേശുവിൽ വെളിപ്പെട്ട ആ സ്നേഹതേജസ്സിനെ പരിശുദ്ധാത്മ സഹായത്താൽ കണ്ണാടിപോലെ പ്രതിബിംബിക്കാനാണല്ലോ പ.പൗലോസ് ശ്ലീഹാ ഓർമ്മിക്കുന്നതും (2 കോരിന്ത്യർ 3:18). "തിരുമുഖശോഭ ഇവനിൽ/ഇവളിൽ പ്രതിബിംബിപ്പിക്കേണമേ" എന്ന മാമോദീസായിലെ പ്രാർത്ഥനയും ഇതിനോടു ചേർത്തു വായിക്കാം.

ഈ വർഷം മൂന്നാറിൽ നീലക്കുറിഞ്ഞി പൂത്തപ്പോൾ അവിടേക്കു ജനപ്രവാഹമായിരുന്നു. ആ തിക്കിലും തിരക്കിലും ആ മനോഹരപൂച്ചെടികളിൽ പലതും ചവിട്ടിമെതിക്കപ്പെട്ടു. ചരിത്രത്തിൽ ഒരിക്കൽ നടന്ന അത്ഭുതാവഹമായ ക്രിസ്തു ജനനത്തിന്റെ ആഘോഷങ്ങളിൽ ക്രിസ്തു നഷ്ടപ്പെടാതിരിക്കാൻ ശ്രദ്ധിക്കാം. 12 വർഷത്തിലൊരിക്കൽ പൂക്കുന്ന നീലക്കുറിഞ്ഞി കാണാൻ മനുഷ്യർ ഇടുക്കവും ഞരക്കവുമുള്ള വഴികളിലൂടെ ആയാസപ്പെട്ടു മലകയറി; ശബരിമലയേയും മലയാറ്റൂർ മലയേയും ഓർമ്മിപ്പിക്കുന്ന ഒരു മലകയറ്റം.

ഇതുപോലെ ഇടുക്കവും ഞെരുക്കവുമുള്ള നോമ്പിന്റെ പാതയിലൂടെ ക്രിസ്തുവിന്റെ ജനനപ്പെരുന്നാളിലേക്കുള്ള യാത്ര പ്രകാശത്തിലേക്കുള്ള തീർത്ഥയാത്രയാണ്. ഇലകളിലെ ക്ലോറോഫിൻ സൂര്യന്റെ പ്രകാശത്തെ സ്വാംശീകരിച്ച് പ്രകാശസംശ്ലേഷണം നടത്തി ജീവന്റെ നിലനിൽപ്പിനും വളർച്ചയ്ക്കുമായി ഭൂമിയിൽ ഊർജ്ജം രൂപപ്പെടുത്തുന്നു. വെളിച്ചം ജീവനാണ്. ഇതുപോലെ ക്രിസ്തുവെളിച്ചത്തെ ഹൃദയങ്ങളിൽ സ്വാംശീകരിച്ച് സമൃദ്ധമായ ജീവനിൽ വളരാനും ലോകത്തിൽ വെളിച്ചത്തിന്റെ സാക്ഷികളാകാനും നോമ്പും ജനനപ്പെരുന്നാളും അനുതാപത്തോടെ വീണ്ടും പ്രയോജനപ്പെടുത്താം. ❑



**പാമ്പാടി മാത്യൂസ് മാർ ഈവാനിയോസ് ഐ ടി ഐ യുടെ ആഭിമുഖ്യത്തിൽ ഡോ. യുഹാനോൻ മാർ ദിയസ്കോറോസിനും ഡോ. ഗീവർഗീസ് മാർ തെയോഫിലോസിനും സ്വീകരണവും ക്രിസ്തുമസ് ആഘോഷവും നടന്നു.**




**'മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനോ: ഒരു ചരിത്ര വിശകലനം' എന്ന വിഷയത്തിൽ കോട്ടയം ഓർത്തഡോക്സ് സെമിനാരി സംഘടിപ്പിച്ച സെമിനാറിൽ പി. തോമസ് പ്രബന്ധം അവതരിപ്പിക്കുന്നു.**

# മലങ്കരസഭയുടെ നവമാധ്യമ സുവിശേഷം 2500 ദിവസം പിന്നിടുമ്പോൾ



### വിമൽ വളയൻചിറങ്ങര (ഇംഗ്ലണ്ട്)

"സുവിശേഷം പ്രഘോഷിക്കാതിരിക്കുന്ന ഒരു ക്രിസ്ത്യാനി ദൈവത്തിന്റെ ദാനങ്ങൾ മറ്റുള്ളവരിലേക്കു വർഷിക്കപ്പെടുന്നതിനെ തടയുന്നു."

'നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ' എന്നു കൽപ്പിച്ച നമ്മുടെ രക്ഷകനും നാഥനുമായ ക്രിസ്തുവിനെ പ്രഘോഷിച്ച് കഴിഞ്ഞ 2500 ദിവസങ്ങളായി ഇടവേളകളില്ലാതെ എല്ലാ ദിവസവും ബ്രഹ്മമുഹൂർത്തത്തിൽ തന്നെ ഓർത്തഡോക്സ് ജനവിഭാഗങ്ങളുള്ള ലോകത്തിന്റെ എല്ലാ രാജ്യങ്ങളിലും മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളിക്കർപ്പോസ് തിരുമേനിയുടെ വചനപ്രഘോഷണം നവമാധ്യമങ്ങളിലൂടെ എത്തുന്നു.

ക്രൈസ്തവ സുവിശേഷത്തിന്റെ ആരംഭകാലം മുതൽ അത്, നൂതന സാങ്കേതികവിദ്യയോട് വിവേചനം പുലർത്തിയിരുന്നില്ല; ആയതിനാൽ തന്നെ അതാത് കാലത്ത് ലഭ്യമായ എല്ലാ സാങ്കേതികവിദ്യയുടെയും സഹായത്താൽ നമ്മുടെ കർത്താവിന്റെ പ്രേക്ഷിതവേല തുടർന്നു. അച്ചടി മാധ്യമം, ഇലക്ട്രോണിക് മാധ്യമം, റേഡിയോ, ടെലിവിഷൻ, ഇന്ന് സോഷ്യൽ മീഡിയാ... എല്ലാം അതിന്റെ ഭാഗമായി വന്നു.

നവമാധ്യമം ഇന്ന് ലോകത്തിൽ കേട്ടുകേൾവിയില്ലാത്ത രീതിയിൽ ശ്രദ്ധ പിടിച്ചുപറ്റുന്ന കാലമാണ്. ഈ നവമാധ്യമത്തിന്റെ സാധ്യത ആദ്യം തന്നെ തിരിച്ചറിഞ്ഞ്, അത് പ്രത്യേകമായി സഭയിലെ യുവാക്കളെ സ്വാധീനിക്കുമെന്ന് വളരെ മുൻകൂട്ടി കണ്ട്, അവരെ സഭയുടെ വിശ്വാസതട്ടിൽ എക്കാലവും, അവർ എവിടെയാണെങ്കിലും നിലനിർത്തണമെന്ന ദീർഘവീക്ഷണത്താൽ, പോളിക്കാർപ്പോസ് തിരുമേനി 2016-ലെ വലിയനോമ്പ്കാലത്ത് ആ നോമ്പ്കാലത്തേക്ക് മാത്രം തുടങ്ങിയ ഒരു പ്രേക്ഷിതപ്രവർത്തനമായിരുന്നു തിരുവചന പഠനം എന്ന പേരിലുള്ള എല്ലാ ദിവസവുമുള്ള വചനപ്രഘോഷണം. എന്നാൽ, ആ കാലയളവിൽ അതിനു ലഭിച്ച അഭൂതപൂർവമായ പ്രതികരണം, ആ വചന പ്രഘോഷണം വീണ്ടും തുടർന്ന് പോകുവാൻ പ്രചോദനമായി.

ഇന്ന് ആ ഉദ്യമം 2500 ദിവസം പിന്നിടുമ്പോൾ, അത് ലോകത്തിലെ ഒരു മഹാപുരോഹിതൻ നടത്തുന്ന ഏറ്റവും ശ്രദ്ധേയമായ ഒരു പ്രേക്ഷിതപ്രവർത്തനത്തിന്റെ ഭാഗമായി അത് വരുന്നു. അമേരിക്കൻ ഐക്യനാടുകളിലെ ചില നവസുവിശേഷകരൊഴികെ, മറ്റാരും ഇത്ര കാലങ്ങളായി നിരന്തരമായി നവമാധ്യമങ്ങളുടെ സാധ്യത മനസിലാക്കി അത് ഉപയോഗിച്ചിട്ടില്ല. ഇന്ന് നമ്മുടെ യുവതലമുറ നല്ലൊരു ശതമാനവും സഭയുടെ ചട്ടക്കൂട് അത്ര കണ്ട് ലഭ്യമല്ലാത്ത വിദേശത്തേക്ക് മാറ്റപ്പെടുന്ന സാഹചര്യത്തിൽ ഇതിന്റെ പ്രാധാന്യം ഏറ്റവും വർധിക്കുന്നു.

എല്ലാ ദിവസവും ബ്രഹ്മമുഹൂർത്തത്തിൽ (അതാത് രാജ്യത്തിന്റെ സമയത്ത്) തിരുമേനിയുടെ, അനുദിന ചിന്തകൾ; അതാതു ദിവസത്തിൽ ചിന്തിക്കേണ്ടതും ധ്യാനിക്കേണ്ടതുമായ ഒരു വിഷയം, അത് ഈ ഭൂമിയിലെ ഒട്ടുമിക്ക രാജ്യങ്ങളിലും എത്തുന്നു, ജാതിമത വ്യത്യാസമെന്യേ വിശ്വാസികൾ അത് കേൾക്കുന്നു. രണ്ടായിരം വർഷങ്ങൾക്ക് മുമ്പ് ക്രിസ്തു തന്റെ അവസാന കല്പനയിൽ പറയുന്ന 'നിങ്ങൾ എന്റെ സുവിശേഷം ലോകമേമ്പാടും പ്രചരിപ്പിൻ' എന്ന ക്രൈസ്തവ വീക്ഷണം പോളിക്കാർപ്പോസ് തിരുമേനിയിലൂടെ പ്രകാശപൂരിതമാകുന്നു. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായ്ക്ക് പ്രാർത്ഥനകൾ.




മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ കഴിഞ്ഞ വർഷങ്ങളിലെ വചനപ്രഘോഷണം കേൾക്കുവാൻ ഈ ലിങ്ക് സന്ദർശിക്കുക: https://www.youtube.com/playlist?list=PLFwuMBiYzE_ad7kL5Vwpzl51niN36t34b

❑



**മണിപ്പാൽ യൂണിവേഴ്സിറ്റിയിൽ നിന്നും സാമ്പത്തിക ശാസ്ത്രത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ ഡോ. ഈടിത്ത് ജേക്കബ്. സിവിൽ സർവീസ് അക്കാദമി (തിരുവനന്തപുരം) മാനേജർ ഫാ. ആൽവിൻ എബ്രഹാം സൈമണിന്റെ സഹധർമ്മിണിയാണ്.**

## തേനിടുക്ക് സെന്റ് ജോർജ്ജ് പള്ളിയിൽ പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചു

എറണാകുളം: വിഘടിത വിഭാഗം അനധികൃതമായി കൈയ്യേറിയിരിക്കുന്ന തൃശൂർ ഭദ്രാസനത്തിലെ തേനിടുക്ക് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദികർക്ക് ആരാധനയ്ക്ക് പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ച് കേരളാ ഹൈക്കോടതി ഉത്തരവായി.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# മനുഷ്യന്റെ ഭയമകറ്റുന്ന ക്രിസ്മസ്

ഡോ. പോൾ മണലിൽ

രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ക്രിസ്തുവിന്റെ പിറവിയുടെ സന്ദേശം ലോകം ശ്രവിച്ചതു "ഭയപ്പെടേണ്ടാ" എന്ന വാക്കോടു കൂടിയായിരുന്നു. ക്രിസ്തുവിന്റെ പിറവിയെപ്പറ്റി ആട്ടിടയന്മാരെ അറിയിക്കാൻ വന്ന കർത്താവിന്റെ ദൂതൻ ആദ്യം പറഞ്ഞതു ഈ വാക്കായിരുന്നു. ബൈബിളിലെ പുതിയനിയമത്തിൽ ലൂക്കോസിന്റെ സുവിശേഷം രണ്ടാം അദ്ധ്യായത്തിൽ ഈ കാര്യം വിവരിക്കുന്നുണ്ട്. ക്രിസ്തു പിറന്ന സദ്വാർത്ത അറിയിക്കാൻ ദൂതൻ വന്നപ്പോൾ കർത്താവിന്റെ തേജസ് അവരെ ചുറ്റിമിന്നി. പാവം ആട്ടിടയന്മാർ ഇതു കണ്ടിട്ട് ഭയപരവശരായതു ദർശിച്ചപ്പോഴാണ് അവരോട് "ഭയപ്പെടേണ്ടാ" എന്നു പറഞ്ഞത്. അതിനു ശേഷമായിരുന്നു, "സർവ്വജനത്തിനും ഉണ്ടാകുവാനുള്ള ഒരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു, കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു" എന്ന് ദൂതൻ പ്രസ്താവിച്ചത്.

കർത്താവിന്റെ തേജസ്സ് തങ്ങളെ ചുറ്റിമിന്നിയതുകൊണ്ടു മാത്രമല്ല ആട്ടിയന്മാർ അന്ന് ഭയചകിതരായത്. രണ്ടായിരം വർഷങ്ങൾക്കു മുമ്പ് പലസ്റ്റീൻ ജനത അതീവ ദുരിതത്തിലായിരുന്നു. റോമാ സാമ്രാജ്യത്തിന്റെ കീഴിൽ ആ ജനത സംതൃപ്തരായിരുന്നില്ല. മതനേതൃത്വത്തിന്റേയും ഭൂപ്രഭുക്കന്മാരുടെയും കീഴിൽ പാവപ്പെട്ട ജനങ്ങൾ അനീതിയും അശാന്തിയും അനുഭവിച്ചു വരികയായിരുന്നു.

ഇപ്രകാരം അനീതിയും അശാന്തിയും നിലനിന്നിരുന്ന ഒരു ജനതയുടെ ഇടയിലേക്കാണ് ക്രിസ്തു പിറന്ന വാർത്തയുമായി ദൂതൻ പ്രത്യക്ഷപ്പെട്ടത്. ഒരു രക്ഷകനു വേണ്ടി ആ ജനത അന്ന് കാത്തിരിക്കുകയായിരുന്നു. അധികാരവർഗ്ഗത്തെ ഭയത്തോടെയും ഭീതിയോടെയും കണ്ടിരുന്ന ആ ജനത ശാന്തിയും സമാധാനവും കാംക്ഷിച്ചവരായിരുന്നു. അനീതിയിൽ നിന്നും അരാജകത്വത്തിൽ നിന്നും സംഘർഷങ്ങളിൽ നിന്നും മോചനം നേടാൻ അവർ മോഹിച്ചിരുന്നു. ഇപ്രകാരം ഒരു ലോകത്താണ് രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ക്രിസ്തു പിറന്നത്. ആരും "ഭയപ്പെടേണ്ടാ" എന്ന ആമുഖവാക്കോടെയാണ് യേശുദേവൻ പിറന്ന വാർത്ത അന്ന് ശ്രവിച്ചതെങ്കിൽ ഇന്നു ക്രിസ്മസ് ആഘോഷിക്കുന്ന വേളയിലും തിരുപ്പിറവിയുടെ മുഖ്യസന്ദേശം ആരും "ഭയപ്പെടേണ്ടാ" എന്നുള്ളതു തന്നെയാണ്. രണ്ടായിരം വർഷങ്ങൾ കഴിഞ്ഞിട്ടും ലോകജനത ഇന്നും ഭയത്തിന്റെയും മരണത്തിന്റെയും പ്രതിസന്ധികളുടെയും സംഘർഷങ്ങളുടെയും കരാളഹസ്തങ്ങളിൽ തന്നെയാണ്. യുദ്ധങ്ങൾ, കലാപങ്ങൾ, വർഗീയ സംഘർഷങ്ങൾ, മതസംഘർഷങ്ങൾ, ദാരിദ്ര്യം, തൊഴിലില്ലായ്മ, ചൂഷണം, അഴിമതി, ഭരണാധികാരികളുടെ ധാർഷ്ട്യം എന്നിങ്ങനെ സാധാരണജനങ്ങൾ നേരിടുന്ന പ്രശ്നങ്ങളും സംഘർഷങ്ങളും വർധിച്ചുവരികയാണിന്ന്. ജനങ്ങളെല്ലാം ഭയപ്പെട്ടാണിന്ന് ജീവിക്കുന്നത്.

ജനങ്ങളുടെ ഇത്തരം ഭയാശങ്കകളെല്ലാം അകറ്റുന്ന വിശ്വാസത്തിന്റെ ആഘോഷമാണ് ക്രിസ്മസ്. ക്രിസ്തുവിന്റെ പിറവി ലോകത്തിനു വിമോചനത്തിന്റെയും പ്രത്യാശയുടെയും സമാധാനത്തിന്റെയും സദ്വാർത്ത ആയിരുന്നതിനാൽ നമ്മുടെ ഭയങ്ങളെല്ലാം ഈ ആഘോഷത്തിൽ അസ്തമിക്കുകയാണ്. മനുഷ്യന്റെ പ്രതീക്ഷകൾക്കു വീണ്ടും ജീവൻ വയ്ക്കുകയാണ്. നമുക്ക് ഇനിയും ഭയപ്പെടാതെ ജീവിക്കേണ്ടതുണ്ട്, ഭയപ്പെടാതെ പ്രവർത്തിക്കേണ്ടതുണ്ട്, ഭയപ്പെടാതെ ചിന്തിക്കേണ്ടതുണ്ട്.

ദൈവം മനുഷ്യനായി ഭൂമിയിൽ അവതരിച്ച മഹാ സംഭവമാണ് ക്രിസ്മസ് എന്നാണ് നമ്മുടെ വിശ്വാസം. ദൈവം ലോകത്തെ സ്നേഹിച്ചതിനാൽ തന്റെ ഏകജാതനായ പുത്രനെ ദൈവം ലോകത്തിനു നൽകി എന്നതിലൊരു വേദശാസ്ത്രമുണ്ട്. ദൈവത്തിനു മനുഷ്യനോടുള്ള അദമ്യമായ സ്നേഹത്തിന്റെ സൂചനയാണിത്. മനുഷ്യന്റെ കന്മഷങ്ങൾ കഴുകിവെടിപ്പാക്കാൻ ദൈവപുത്രൻ ഭൂമിയിൽ അവതരിക്കുകയായിരുന്നു. ക്രിസ്തുമസിന്റെ പ്രസക്തി എന്താണെന്നു ചോദിച്ചാൽ വിമോചകനും രക്ഷകനും ഭൂമിയിൽ പിറന്നു എന്നുള്ളതാണ്. സമകാലത്തു ചൂഷിതരും മർദ്ദിതരുമായ നമ്മൾ വിമോചകനെയും രക്ഷകനെയും കാത്തിരിക്കുകയാണ്. ക്രിസ്മസ് ആ പ്രതീക്ഷയാണ് ഉണർത്തുന്നത്.



യേശുക്രിസ്തുവിന്റെ പിറവി 'ഒരു മഹാസന്തോഷം' പകരുന്ന വർത്തമാനമായതിനാൽ ആ സംഭവത്തെ ഒരു സദ്വാർത്തയായിട്ടാണ് ലോകം വീക്ഷിക്കുന്നത്. ലോകത്തു ഇന്ന് സദ്വാർത്ത കേൾക്കാൻ ആഗ്രഹിക്കുന്ന എത്രയോ മനുഷ്യരാണുള്ളത്. ബേത്‌ലഹേമിൽ ഉണ്ണിയേശുവിനു പിറക്കാൻ ഒരു ഇടമില്ലായിരുന്നു. കാലിത്തൊഴുത്തായിരുന്നു അഭയമായത്. ഭക്ഷണവും വസ്ത്രവും അവിടെ ഉണ്ടായിരുന്നില്ല. രണ്ടായിരം വർഷങ്ങൾ കഴിഞ്ഞിട്ടും ലോകത്ത് അതേ അവസ്ഥയാണ്. ക്രിസ്മസ് നമുക്കു നൽകുന്ന പ്രതീക്ഷ, നീതിയും സ്നേഹവും സമത്വവും സ്വാതന്ത്ര്യവും പുലരുന്ന ഒരു പുത്തൻ പിറവിയുടേതാണ്. അത്തരമൊരു പ്രതീക്ഷയില്ലെങ്കിൽ, യുദ്ധങ്ങൾ അവസാനിക്കുമെന്നും കലഹങ്ങൾ ശമിക്കുമെന്നും അക്രമങ്ങൾ ഇല്ലാതാകുമെന്നും ചൂഷണവും അഴിമതിയും ഇല്ലാതാകുമെന്നും നമുക്കു സ്വപ്നം കാണാൻ പോലും കഴിയില്ലല്ലോ. യേശുക്രിസ്തുവിനു പിറക്കാൻ സത്രത്തിൽ ഇടം നിഷേധിച്ച ഉടമയുടെ കഥ ഇത്തരുണത്തിൽ ഓർക്കേണ്ടതുണ്ട്. യേശുക്രിസ്തു നമ്മുടെ മനസ്സിലാണ് ക്രിസ്മസ് കാലത്തു പിറക്കേണ്ടത്. നമ്മുടെ മനസ്സുകൾ അതിനായി തുറക്കാനുള്ള മുഹൂർത്തമാണ് ക്രിസ്മസ്.

ക്രിസ്മസ് കാലം നമ്മെ ഓർമ്മിപ്പിക്കുന്ന ചില നീതിസാരങ്ങളുണ്ട്. അതിലൊന്ന് യോസഫിന്റെ ധർമ്മസങ്കടമാണ്. അക്രമവും അനീതിയും അഴിമതിയും നിത്യേന നമ്മൾ കണ്ടുകൊണ്ടിരിക്കുക മാത്രമല്ല, അതിൽ നമ്മൾ പങ്കാളികളാവുകയും ചെയ്തുകൊണ്ടിരിക്കുകയാണല്ലോ. നൊബേൽ സമ്മാനം ലഭിച്ച ജോസെ സരമാഗുവിന്റെ വിഖ്യാത നോവലായ 'യേശുക്രിസ്തുവിന്റെ സുവിശേഷ'ത്തിൽ ഒരു ഉപാഖ്യാനമുണ്ട്. ഹേരോദാ രാജാവിന്റെ കൊട്ടാരത്തിൽ യോസഫ് ആശാരിപ്പണി ചെയ്തിരുന്നു. ഉണ്ണിയേശു പിറന്നശേഷം ബേത്‌ല

ഹേമിൽ നിന്നും നസ്റേത്തിലേക്കു മടങ്ങുന്നതിനു മുമ്പ് യോസഫിന്റെ പക്കൽ പണമൊന്നും ഇല്ലായിരുന്നു. അങ്ങനെയാണ് കൊട്ടാരത്തിൽ കുറച്ചുനാൾ ആശാരിപ്പണി ചെയ്തത്. അവിടെ ജോലി ചെയ്യുന്ന വേളയിൽ കൊട്ടാരത്തിലെ ഒരു രഹസ്യം ചോർന്നുകിട്ടി. രണ്ടു വയസ്സിൽ താഴെയുള്ള ശിശുക്കളെ മുഴുവൻ രാജാവ് കൊല്ലാൻ പദ്ധതിയിടുന്നു. തന്റെ രാജാധികാരത്തിനു ഭീഷണിയായി ഒരു ശിശു പിറന്നിരിക്കുന്നു എന്ന വാർത്ത കേട്ട് ഭയചകിതനായ ഹേരോദാവ് ആൺകുട്ടികളെ തിരഞ്ഞു കണ്ടുപിടിച്ചു കൊല്ലാനാണ് തീരുമാനിച്ചിരിക്കുന്നത്. ഈ വിവരം ലഭിച്ച ഉടൻ തന്നെ ഉണ്ണിയേശുവിനെയും മറിയത്തെയും കൂട്ടി യോസഫ് ഈജിപ്റ്റിലേക്കു ഒളിവിൽ പോയി. അങ്ങനെ ഉണ്ണിയേശു രക്ഷപെട്ടു. എന്നാൽ ബേത്‌ലഹേമിലും ചുറ്റുവട്ടത്തും ഉള്ള ആൺകുഞ്ഞുങ്ങളെ മുഴുവൻ ഹേരോദാവിന്റെ പടയാളികൾ കൊന്നൊടുക്കി. ജോസെ സരമാഗുവിന്റെ നോവലിൽ ഇതോർത്തു നൊമ്പരപ്പെടുന്ന യോസഫിനെ നമ്മൾ വായിക്കുന്നു. രാജകൊട്ടാരത്തിൽ നിന്നു ലഭിച്ച അറിവിലൂടെ ഉണ്ണിയേശുവിനെ രക്ഷിക്കാനുള്ള അവസരം യോസഫിനു ലഭിച്ചു. എന്നാൽ തനിക്കു ലഭിച്ച അറിവ് മറ്റുള്ള മാതാപിതാക്കളെ അറിയിക്കാൻ യോസഫിനു കഴിഞ്ഞില്ല. സ്വന്തം കുഞ്ഞിനെ രക്ഷിക്കാൻ കഴിഞ്ഞു. മറ്റുള്ളവരുടെ കുഞ്ഞുങ്ങളെ രക്ഷിക്കാൻ കഴിഞ്ഞില്ല. ജോസെ സരമാഗുവിന്റെ ഈ നോവലിൽ നീതിമാനായ യോസഫിനെ നമ്മൾ കണ്ടുമുട്ടുന്നു. മറ്റുള്ള കുഞ്ഞുങ്ങളെ തനിക്കു രക്ഷിക്കാൻ കഴിഞ്ഞില്ലല്ലോ എന്ന കുറ്റബോധം യോസഫിനെ അലട്ടുന്നതായി 'യേശുക്രിസ്തുവിന്റെ സുവിശേഷം' എന്ന നോവലിൽ ജോസെ സരമാഗു ചിത്രീകരിക്കുന്നു. നമുക്കു ലഭിക്കുന്ന അറിവും കഴിവും സ്നേഹവും എല്ലാം നമുക്കു മാത്രമുള്ളതല്ല, അതു പങ്കുവയ്ക്കാനുള്ളതാണെന്നു യോസഫിന്റെ കുറ്റബോധം നമ്മെ ഓർമ്മപ്പെടുത്തുന്നു. അതിനാൽ ക്രിസ്മസ് കാലം നമ്മുടെ നീതിബോധത്തെ പുനർജീവിപ്പിക്കാനുള്ള സന്ദർഭം കൂടിയാണ്.

ക്രിസ്മസ് നമുക്കിന്ന് ആഘോഷത്തിന്റെയും വർണ്ണശബളിമതയുടെയും സന്ദർഭമാണ്; ക്രിസ്മസ് കാലം കച്ചവടത്തിന്റെ കെട്ടുകാഴ്ചകൾക്കുള്ള കാലമായി മാറിയിരിക്കുന്നു. എന്നാൽ ഈ സന്ദർഭത്തിൽ നമ്മൾ ചോദിക്കേണ്ട ഒരു ചോദ്യമുണ്ട്. ഈ ആഘോഷത്തെ ഒരു ആരാധനയാക്കി മാറ്റാൻ കഴിയുമോ? അതിനെ ഒരു ആത്മീയ അനുഭവമായി മാറ്റാൻ കഴിയുമോ? ഈശ്വര സന്നിധിയിൽ അനുതാപവും മനുഷ്യന്റെ മുമ്പിൽ കാരുണ്യവും കാണിക്കാൻ നമുക്കു ഈ സന്ദർഭത്തിൽ കഴിയുമോ?

ക്രിസ്മസിനെ ആരാധനയാക്കി മാറ്റുമ്പോൾ അതു നമ്മളെ അനുതാപത്തിലേക്ക് നയിക്കും. ക്രിസ്മസ് വിചാരം അതിനാൽ നമ്മേ അനുതാപത്തിലേക്കു നയിക്കുന്ന സന്ദർഭമാണ്. മനുഷ്യന്റെ ക്രൂരതകൾ, കാഠിന്യങ്ങൾ എന്നിവയ്ക്കു ഇന്നു കയ്യും കണക്കുമില്ല. നിർമനുഷ്യത്വം ഏറിവരുന്നു. മനുഷ്യൻ മാനസാന്തരപ്പെടേണ്ടതുണ്ട്. നമുക്കു മനുഷ്യനെ സ്നേഹിച്ചു തുടങ്ങാനുള്ള മുഹൂർത്തമാണ് ക്രിസ്മസ്. ഈശ്വരസന്നിധിയിൽ അനുതപിക്കുമ്പോൾ അതു നമ്മെ അനുകമ്പയുള്ളവരാക്കും. അനുതാപവും അനുകമ്പയും മനുഷ്യന്റെ ആത്മീയബോധത്തിനു ഉൽക്കർഷ ഉണ്ടാക്കുന്നു. അതിനാൽ ക്രിസ്മസ് നമ്മുടെ മനസ്സിൽ ഒരു നിശ്ശബ്ദ വിപ്ലവത്തിന്റെ കാലമാണ്. നിർമനുഷ്യൻ മനുഷ്യനായി രൂപാന്തരപ്പെടുന്ന കാലം. അതുകൊണ്ട് ക്രിസ്മസ് നമ്മോട് ആവശ്യപ്പെടുന്നതു ഇന്നു കാണുന്ന ആരവങ്ങളും ആഘോഷങ്ങളുമല്ല, നിശ്ശബ്ദതയാണ്. യോസഫിന്റെ നിശ്ശബ്ദത നമുക്കൊരു മാതൃകയാണ്. പുതിയനിയമത്തിൽ ഒരിടത്തും യോസഫ് സംസാരിക്കുന്നില്ല. യോസഫ് എന്നും നിശ്ശബ്ദനാണ്. ദൈവത്തിന്റെ ശബ്ദം ശരിയായി ഗ്രഹിക്കാൻ നിശ്ശബ്ദത ആവശ്യമാണ്. തന്റെ അസ്തിത്വത്തെ ചോദ്യം ചെയ്ത കാലമായിരുന്നു ക്രിസ്മസ്, യോസഫിന്. ദൈവനിയോഗത്തെ യോസഫ് പൂർണ്ണമനസ്സോടെ സ്വീകരിച്ചു. 'ക്രിസ്തുസംഭവം' ലോകത്തിനു പ്രദാനം ചെയ്യാൻ യോസഫിന്റെ നിശ്ശബ്ദത വഴിയൊരുക്കി. മനുഷ്യന്റെ ശരികളല്ല, ദൈവത്തിന്റെ ശരികളാണ് സ്വീകാര്യമെന്നു തെളിയിച്ചതു യോസഫിന്റെ നിശ്ശബ്ദതയാണ്. ക്രിസ്മസ് കാലം നമ്മെ ഓർമ്മിപ്പിക്കുന്നതു ദൈവത്തിന്റെ ശരികൾ ചെയ്യാൻ നമ്മൾ നിശ്ശബ്ദരാകേണ്ടതുണ്ട് എന്നാണ്.

മനുഷ്യജീവന്റെയും ജീവിതത്തിന്റെയും സമൃദ്ധിയെ തകർക്കുന്ന യുദ്ധവും കലഹവും അശാന്തിയും നിറഞ്ഞു നിൽക്കുന്ന ഇക്കാലത്ത് ക്രിസ്മസ് വിചാരങ്ങൾ എല്ലാ ഇരുട്ടും തുടച്ചുനീക്കുന്ന അനുഭവം തന്നെയാണ്. ഇരുൾ നിറഞ്ഞ ജീവിതപരിസരങ്ങളിൽ നമുക്കു പ്രകാശം പരത്തേണ്ടതുണ്ട്. ഭയത്തിന്റെയും ഭീതിയുടെയും ആവരണങ്ങൾ വലിച്ചെറിയേണ്ടതുണ്ട്.



വെളിച്ചം തളിർക്കുന്ന കാലമാണ് ക്രിസ്മസ്. യേശുക്രിസ്തുവിന്റെ പിറവിയെപ്പറ്റി യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നതു, "ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം" എന്നാണ്. ജീവിതത്തിന്റെ ആഘോഷങ്ങൾക്കു അർത്ഥം പകരാനും ഇരുൾ നിറഞ്ഞ ജീവിതത്തിനു നിറം പകരാനും ജീവിതത്തെ വെളിച്ചത്തിന്റെ ഉത്സവമാക്കി മാറ്റാനും യേശുക്രിസ്തുവിന്റെ വെളിച്ചം മനുഷ്യന്റെ മനസ്സിൽ പ്രകാശിക്കേണ്ടതുണ്ട്. അതിനൊരു ഇടം നൽകാൻ മനുഷ്യനു കഴിയുമെങ്കിൽ യേശുക്രിസ്തു നമ്മുടെ മനസ്സിൽ ജനിക്കും. ക്രിസ്മസ് ഓർമ്മ അതിനുള്ള സന്ദർഭമാണ്. പുതിയനിയമത്തിലെ ലൂക്കോസിന്റെ സുവിശേഷത്തിൽ തിരുപ്പിറവിയുടെ നിർമ്മല മുഹൂർത്തത്തെ അവതരിപ്പിക്കുന്നതു ഇപ്രകാരമാണ്: "ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്കു പ്രകാശിച്ചു. നമ്മുടെ കാലുകളെ സമാധാനമാർഗ്ഗത്തിൽ നടത്തേണ്ടതിനു ആ ആർദ്രകരുണയാൽ ഉയരത്തിൽ നിന്നു ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു" എന്നാണ്. ലോകത്തെ സ്നേഹംകൊണ്ടു നിറക്കാനും മനുഷ്യന്റെ മനസ്സിൽ വെളിച്ചം തെളിക്കാനും 'ഉയരത്തിൽ നിന്നുള്ള ഉദയം' അനുഭവവേദ്യമാക്കുന്ന ഒരു കാലത്തിന്റെ ഓർമ്മയാണ് ക്രിസ്മസ് എന്നു നമ്മൾ തിരിച്ചറിയേണ്ടതുണ്ട്. ❑

## ഫാ. വി. ജെ. ജോൺ അന്തരിച്ചു



മാവേലിക്കര ഭദ്രാസനത്തിലെ സീനിയർ വൈദികൻ പത്തിച്ചിറ കൈതവന ഫാ. വി. ജെ. ജോൺ (73) അന്തരിച്ചു. കൊട്ടാരക്കര കോട്ടപ്പുറം സെമിനാരി, കോട്ടനല്ലൂർ മർത്തശ്മുനി, പോരുവഴി മാർ ബസേലിയോസ്, പുതിയകാവ് സെന്റ് മേരീസ് കത്തിഡ്രൽ, പത്തിച്ചിറ സെന്റ് ജോൺസ്, കൂടൽ സെന്റ് മേരീസ്, മണപ്പള്ളി സെന്റ് മേരീസ്, കറ്റാനം സെന്റ് സ്റ്റീഫൻസ്, പുന്നമൂട് സെന്റ് ഗ്രീഗ്രോറിയോസ്, വഴുവാടി മാർ ബസേലിയോസ്, കാരാഴ്മ സെയ്ന്റ് മേരീസ്, ചേപ്പാട് സെയ്ന്റ് ജോർജ്, പത്തിയൂർ സെയ്ന്റ് ജോർജ്, കൊയ്പ്പള്ളി കാരാഴ്മ സെയ്ന്റ് മേരീസ്, പെരിങ്ങിലിപ്പുറം സെയ്ന്റ് ജോർജ്, മുട്ടം സെയ്ന്റ് മേരീസ് എന്നീ ദേവാലയങ്ങളിൽ വികാരിയായും മാവേലിക്കര ഭദ്രാസന പ്രഥമ ഓഫീസ് സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പത്തനംതിട്ട ളാക്കൂർ കൈതവന കുടുംബാംഗമാണ്. ഭാര്യ: ഏലിയാമ്മ ജോർജ് (റിട്ട. അധ്യാപിക, സെയ്ന്റ് ജോൺസ് എച്ച്.എസ്.എസ്., മറ്റം). മക്കൾ: ജോൺസി ജോഷ (ഖത്തർ), ജിൻസി ദീന ജോൺ (സെയ്ന്റ് ജോൺസ് എച്ച്.എസ്.എസ്., മറ്റം), ജിംസി എലിസബത്ത് ജോൺ (എം.ഡി.എൽ.പി.എസ്., വെണ്ണിക്കുളം). മരുമക്കൾ: ജെസ്‌ലിൻ മാത്യു, ജിബി കെ. ജോൺ (സെയ്ന്റ് ജോൺസ് എച്ച്.എസ്.എസ്. മറ്റം), റിനു കെ. ജോൺ (അബുദാബി). സംസ്കാരം പത്തിച്ചിറ സെന്റ് ജോൺസ് വലിയപള്ളി യിൽ നടത്തി.

# സുന്ത്രോണീസോ

**ഫാ. ഡോ. മാത്യു വർഗീസ്**
**(ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം)**

സുന്ത്രോണീസോ എന്ന സുറിയാനി പദത്തിന്റെ അർത്ഥം സ്ഥാനാരോഹണം (enthronization or enthornment) എന്നാണ്. സുന്ത്രോണീസോ എന്ന സുറിയാനി പദം 'സിന്ത്രോണിസായ്' എന്ന ഗ്രീക്ക് വാക്കിൽ നിന്ന് രൂപം കൊണ്ടതാണ്. ആ പദത്തിന് ഒരുമിച്ച് കൂടുക, സിംഹാസനസ്ഥനാവുക എന്നീ അർത്ഥങ്ങൾ ഉണ്ട്.

പുരാതനകാലത്ത് രാജാക്കന്മാരും, മെത്രാപ്പോലീത്തന്മാരും മതപരമായ ചടങ്ങുകളോടെ സിംഹാസനസ്ഥരാകുന്ന പാരമ്പര്യമുണ്ടായിരുന്നു. ഇതിന് രണ്ട് അർത്ഥതലങ്ങൾ ഉണ്ടായിരുന്നു. ഒന്ന്, തിരഞ്ഞെടുപ്പിലെ ദൈവിക അനുമതിയെ ഉറപ്പിക്കുക. രണ്ട്, തെരഞ്ഞെടുപ്പിനെ ജനം അംഗീകരിക്കുക. മെത്രാപ്പോലീത്തന്മാരുടെ സുന്ത്രോണീസോ ശുശ്രൂഷയിൽ വായിക്കുന്ന സ്താത്തിക്കോൻ (അധികാരപത്രം) ദൈവികമായി ലഭ്യമാകുന്ന അധികാരത്തെ സൂചിപ്പിക്കുന്നതാണ്. ഉന്നതത്തിൽ നിന്ന് ലഭ്യമാകുന്ന ശുശ്രൂഷയുടെ ദൗത്യത്തെയും ഇത് സൂചിപ്പിക്കുന്നു. ശുശ്രൂഷയിൽ ജനസംഘം ആർക്കുന്ന ഓക്സിയോസ് (യോഗ്യൻ) വിളി ദൈവിക തിരഞ്ഞെടുപ്പിനെ അംഗീകരിക്കുന്ന ജനത്തിന്റെ വിശ്വാസ പ്രഘോഷണം കൂടിയാണ്. ദൈവികമായി ലഭ്യമായ മെത്രാപ്പോലീത്തായുടെ അധികാരത്തിന് വിധേയപ്പെടുന്നു എന്ന അർത്ഥം കൂടി ഇതിനുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയിൽ, മറ്റെല്ലാ പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലേയുംപോലെ എപ്പിസ്കോപ്പൽ വാഴ്ചയിൽ സുന്ത്രോണീസോ നിർവഹിക്കുന്നുണ്ട്. എന്നാൽ അതു കൂടാതെ മെത്രാസന ചുമതലയേൽക്കുന്ന മെത്രാപ്പോലീത്താ ഈ ശുശ്രൂഷ പ്രത്യേകമായും നിർവഹിക്കുന്നു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ കാലത്താണ് മലങ്കരയിൽ ഇതിന് കൂടുതൽ പ്രചുരപ്രചാരം ലഭിക്കുന്നത്.

### സുന്ത്രോണീസോ അർത്ഥവും സന്ദേശവും

സുന്ത്രോണീസോയെ സംബന്ധിച്ചുള്ള സന്ദേശവും അർത്ഥവും ക്രിസ്തുവിന്റെ അധികാരത്തെ സംബന്ധിച്ചുള്ള പഠിപ്പിക്കലാണ്. യോഹ. 18:36-ൽ ക്രിസ്തു പറയുന്ന അധികാരം ഐഹികമല്ല. ഇത് ലോകപ്രകാരമുള്ള കീഴടക്കലിന്റെ, അടക്കിവാഴുന്ന അധികാരത്തിന്റെ തലമല്ല മറിച്ച് സ്വയം ശൂന്യമാക്കി നിർവഹിക്കുന്ന ശുശ്രൂഷയുടെ നിയോഗമാണ്. മത്തായി 7:29-ൽ പറയുന്ന പ്രകാരം ഉപദേശിക്കുവാനും, പഠിപ്പിക്കുവാനുള്ള അധികാരം കൂടിയാണ് ഈ ശുശ്രൂഷ നൽകുന്നത്.

ക്രിസ്തുവിന്റെ അധികാരം കേന്ദ്രീകരിക്കപ്പെടുന്നത് അവന്റെ ദൗത്യത്തോടുള്ള (Mission) ആഭിമുഖ്യത്തിലാണ്. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും, അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും അത്രേ വന്നത് (മർക്കോസ് 1:45). ഇത് ദാസനെപ്പോലെ ശുശ്രൂഷിക്കുവാനുള്ള സന്നദ്ധതയാണ്. എപ്പിസ്കോപ്പായെ ജനത്തിന്റെ ഇടയൻ എന്ന നിലയിലാണ് പൗരസ്ത്യ പാരമ്പര്യം വിശേഷിപ്പിക്കുന്നത്. ക്രിസ്തുവിനെപ്പോലെ നല്ല ഇടയനായി മാറുവാനുള്ള നിയോഗം പൗരോഹിത്യശ്രേണിയിലുള്ള എല്ലാവർക്കുമുണ്ട്. തന്റെ ആടുകൾക്കുവേണ്ടി ജീവനെ വെടിയുന്ന സന്നദ്ധത ഈ ശുശ്രൂഷയുടെ തലത്തിൽ പ്രത്യേകമായി ഓർമ്മപ്പെടുത്തുന്നു.

### കിരീടവും സിംഹാസനവും

ഓർത്തഡോക്സ് പാരമ്പര്യത്തിൽ കിരീടത്തിനും സിംഹാസനത്തിനും പ്രാധാന്യമുണ്ട്. വി. മാമൂദീസായിലും, വിവാഹ കൂദാശയിലും കിരീടധാരണം ശുശ്രൂഷയുടെ ഭാഗമാണ്. കിരീടധാരണം പ്രതീകാത്മകമായി നൽകുന്ന സൂചന ദൈവദത്തമായ അധികാരം തിന്മയെക്കെതിരെയുള്ള പോരാട്ടത്തിനായി കിരീടധാരിയെ സജ്ജമാക്കുന്നു എന്നുള്ളതാണ്. സിംഹാസനവും അധികാര സൂചകമാണ്. സിംഹാസനത്തിൽ ഇരുന്ന് പഠിപ്പിക്കുന്ന എപ്പിസ്കോപ്പാ തന്റെ ആടുകളെ ദൈവിക സത്യത്തിൽ ഉറപ്പിക്കുന്നു. അതിന്റെ സൂചനയായി



**കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ജോസഫ് മാർ പക്കോമിയോസിന്റെ സുന്ത്രോണിസോ ശുശ്രൂഷ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തുന്നു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സമീപം.**

സുന്ത്രോണീസോ ശുശ്രൂഷയിൽ വൈദികർ ഉയർത്തിപ്പിടിച്ചിരിക്കുന്ന സിംഹാസനത്തിൽ ഇരുന്ന് വി. ഏവൻഗേലിയോൻ മെത്രാപ്പോലീത്താ വായിക്കുന്നു. ആധികാരികമായ പഠിപ്പിക്കൽ മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാകുന്ന ശുശ്രൂഷ കൂടിയാണിത്. 'കത്തീഡ്ര' എന്ന സിംഹാസനത്തിൽ ഇരുന്ന് വിശ്വാസ പഠിതാക്കളെ പഠിപ്പിക്കുന്ന യറുശലേമിലെ വി. കൂറിലോസും, മിലാനിലെ അംബ്രോസും ആദിമ നൂറ്റാണ്ടിലെ എപ്പിസ്കോപ്പായുടെ ശുശ്രൂഷ എന്തായിരുന്നു എന്ന് ഓർമ്മിപ്പിക്കുന്നു.

### ഓക്സിയോസ്

ജനസംഘത്തിന്റെ പ്രഘോഷണമാണ് ഓക്സിയോസ്. ഇവൻ 'യോഗ്യൻ' എന്ന അർത്ഥത്തിൽ ഉദ്ഘോഷിക്കുമ്പോൾ എപ്പിസ്കോപ്പായെ സ്വീകരിക്കുകയും അദ്ദേഹത്തിന് വിധേയപ്പെടുകയും ചെയ്യുന്നു. 'ഓക്സിയോസി'ന്റെ ചരിത്രം നൊമ്പരമുളവാക്കുന്നതാണ്. ആദിമസഭയുടെ പീഡനത്തിന്റെ നാളുകളിൽ ജനത്തിന്റെ ഇടയന്മാരായി എഴുന്നേൽക്കുന്നവരെ സംഹരിക്കുവാൻ ക്രൈസ്തവ പീഡകർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. നേതൃത്വത്തെ ഇല്ലാതാക്കുമ്പോൾ ജനം ചിതറിപ്പോകുമെന്ന കണക്കുകൂട്ടലിൽ ഇടയന്മാരെ കൊടിയ പീഡനത്തിനും മരണത്തിനും വിധേയപ്പെടുത്തി. ക്രമേണ ആത്മീയ മേലദ്ധ്യക്ഷന്മാരായി വരുവാൻ നേതൃത്വ നൽവരമുള്ളവർ മടിച്ചിരുന്നപ്പോൾ അപ്രകാരമുള്ളവരെ കണ്ടെത്തി അവർ 'യോഗ്യൻ' എന്നു വിളിച്ചിരുന്നു. ഈ യോഗ്യത രക്തസാക്ഷിത്വത്തിനുള്ളതായിരുന്നു. ഓക്സിയോസ് വിളിച്ചിരുന്നത് രക്തസാക്ഷിത്വത്തിനുള്ള യോഗ്യത എന്നയർത്ഥത്തിലായിരുന്നു. സഭ സ്വാതന്ത്ര്യം പ്രാപിച്ചപ്പോഴും ആ പതിവ് വീണ്ടും തുടർന്നു.

ഓക്സിയോസ് മുൻ സൂചിപ്പിച്ചതുപോലെ ആടുകൾക്കുവേണ്ടി ജീവൻ വെടിയുവാനുള്ള യോഗ്യതയുടെ ഉദ്ഘോഷണം കൂടിയാണ്. അതോടൊപ്പം തങ്ങളുടെ കൂട്ടത്തിന്റെ തലവനായി, വഴി കാണിച്ച് നയിക്കുവാനുള്ള നിലവിളിയാണ്. ക്രിസ്തുവിന്റെ സിംഹാസനത്തിലേക്ക് ദൈവിക വിളിയിലും, ദൗത്യ നിർവഹണത്തിലും പ്രകാശിച്ച് മുന്നേറുവാനുള്ള ആഹ്വാനം കൂടിയാണിത്.

❑

ലേഖനം

# യൗസേഫ് എന്ന പുണ്യപുരുഷൻ


## ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ





മലങ്കര ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ അത്ര വലിയ ഒരു പ്രാധാന്യം കൽപിച്ചു കൊടുത്തിട്ടില്ലാത്ത വി. വേദപുസ്തക വ്യക്തിത്വമാണ് ഈ പ്രപഞ്ചത്തിൽ ഇന്നേവരെ ഒരു മനുഷ്യനും ലഭ്യമായിട്ടില്ലാത്ത ദൈവ നിയോഗം ഏറ്റെടുക്കുവാൻ വിളിക്കപ്പെട്ട "നീതിമാനായ" വി. യൗസേഫ്. സുവിശേഷങ്ങളിൽ വിരലിൽ എണ്ണുവാൻ തക്ക അവസരങ്ങളിൽ മാത്രമാണ് യൗസേഫിന്റെ പേര് രേഖപ്പെടുത്തിയിരിക്കുന്നത്. അതേസമയം "നീതിമാൻ" എന്നു വിശേഷിപ്പിക്കപ്പെടുവാൻ യൗസേഫ് വേർതിരിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടാണ് യൗസേഫിനു നീതിമാൻ എന്ന വിശേഷണം ലഭ്യമായത്? പുരുഷ ബന്ധം കൂടാതെ കന്യക ഗർഭം ധരിച്ച് ഒരു ശിശുവിന് ദൈവനിയോഗപ്രകാരം ജന്മം കൊടുക്കുമ്പോൾ ആ കന്യകയെ സംരക്ഷിക്കുവാൻ നീതിമാനായ ഒരുവനു മാത്രമല്ലേ സാധ്യമാകൂ. ഇന്നത്തെ നമ്മുടെ സമൂഹത്തിൽ 'നീതിമാൻ' എന്നു വിളിക്കപ്പെടുവാൻ അർഹരായവർ എത്രപേരുണ്ടാകും? അന്നും സമൂഹത്തിന്റെ അവസ്ഥ ഇന്നത്തെപ്പോലെ തന്നെ ആയിരുന്നുവെന്ന് മനസിലാക്കുവാൻ ആഴമായ ഗവേഷണം ഒന്നും ആവശ്യമുണ്ടെന്ന് തോന്നുന്നില്ല.

ആ കാലത്ത് ആരായിരുന്നു നീതിമാൻ? യഹോവയായ ദൈവം കൽപിച്ച് നിർണയിച്ചിട്ടുള്ള ന്യായപ്രമാണം മനസിലാക്കുകയും അതനുസരിച്ച് ജീവിതം നയിക്കുകയും ചെയ്യുന്നവർ നീതിമാന്മാർ ആയിരുന്നുവെന്ന് കരുതുവാൻ പ്രയാസമില്ല. ഇവിടെ നാം പ്രത്യേകം ഓർക്കണം, ന്യായപ്രമാണം മനസിലാക്കിയാൽ മാത്രം പോരാ, അതനുസരിച്ചുള്ള ക്രമപ്രകാരം ജീവിതം നയിക്കുകയും വേണം. ഇവിടെയാണ് യൗസേഫ് പരീശ, ശാസ്ത്രി, സാദൂക്യ സംഘങ്ങളിൽ നിന്ന് വ്യത്യസ്തനായി കാണപ്പെട്ടത്; അതേ നീതിമാനായി കാണപ്പെട്ടത്. യഹൂദ പാരമ്പര്യപ്രകാരം മാതാപിതാക്കളിൽ നിന്ന് യൗസേഫ് പ്രാഥമിക വേദപഠനം നടത്തിയിരുന്നുവെന്നു തന്നെ നമുക്ക് കരുതാവുന്നതാണ്. അതെത്തുടർന്ന് ആറാം വയസ്സു മുതൽ 'പുസ്തകങ്ങളുടെ വീട്' അഥവാ ബത്ത്ഹസ്സെഫർ, പത്തു വയസ്സു മുതൽ 'പഠിത്തവീട്' അഥവാ ബത്ത് ഹമ്മിദ്രാഷ് എന്നിവിടങ്ങളിൽ റാബിമാരുടെ കീഴിൽ വാമൊഴി പ്രമാണങ്ങൾ കൃത്യമായി പഠിച്ചിട്ടുണ്ടാകണം. ഇത്തരം ഒരു പശ്ചാത്തലം യൗസേഫിനു ഉണ്ടായിരുന്നു എന്നതിൽ യാതൊരു സംശയവും വേണ്ട. ഇതെത്തുടർന്ന് സ്വയമേയോ ഗുരുക്കന്മാരുടെ സഹായത്താലോ പ്രവചന ഗ്രന്ഥങ്ങൾ വായിച്ചും കേട്ടും മനസിലാക്കിയിരിക്കണം. അല്ലായെങ്കിൽ "നീതിമാൻ" എന്ന വിശേഷണത്തിന് യൗസേഫ് അർഹനാകുമായിരുന്നില്ലായെന്ന് മാത്രമല്ല, പ്രമാണങ്ങൾ അച്ചട്ടായി അനുസരിക്കുകയും അതിൻപ്രകാരം ജീവിതം ക്രമപ്പെടുത്തുകയും ചെയ്തിരുന്നുവെന്നതിന് യാതൊരു സംശയവും വേണ്ട. ഈ പശ്ചാത്തലത്തിൽ തന്നെ നീതിമാനായ ഇയ്യോബിനെയും മനസിലാക്കുവാൻ സാധിക്കും. തോബിത്, യൂദിത്ത്, നെഹമ്യാവ്, ദാനിയേൽ മുതലായവരൊക്കെ ഇത്തരം ജീവിതചര്യയ്ക്ക് നേർദൃഷ്ടാന്തങ്ങളാണ്. നിക്കോദിമോസും അരിമത്ത്യാക്കാരൻ യൗസേഫും നഥാനിയേലും ഒക്കെ ഈ ഗണത്തിൽ ഉൾപ്പെടുന്നു.

അങ്ങനെ യൗസേഫിനെക്കുറിച്ച് നമ്മൾ മനസ്സിലാക്കുമ്പോൾ ഒരു യാഥാർത്ഥ്യം വളരെ പ്രകടമാകുന്നുണ്ട്. ന്യായപ്രമാണങ്ങളും പ്രവചനങ്ങളും സാമാന്യം നന്നായി ഉൾക്കൊണ്ടിരിക്കുന്ന യൗസേഫ്, കന്യക ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കുമെന്നും അവൻ ദൈവത്തിന്റെ പുത്രൻ ആണെന്നും ഈ പ്രപഞ്ചത്തെയാകമാനം വീണ്ടെടുക്കുകയാണ് അവന്റെ ദൗത്യമെന്നും മനസ്സിലാക്കിയിട്ടുണ്ട്. യെശയ്യാവ് 7:14, 15; 9:6, 7 വേദഭാഗങ്ങൾ എല്ലാംതന്നെ യൗസേഫിന് അറിയാമായിരുന്നു എന്നതിന് സംശയമൊന്നും വേണ്ട.

ഈയൊരു പശ്ചാത്തലത്തിലാണ് മറിയം എന്ന യുവതിയും മദ്ധ്യവയസ്കനായ യൗസേഫും തമ്മിൽ നിലവിലുണ്ടായിരുന്ന യഹൂദ ആചാരമര്യാദകൾക്കനുസൃതമായി വിവാഹ ജീവിതത്തിൽ പ്രവേശിക്കുന്നതിനു പ്രാരംഭമായി വിവാഹനിശ്ചയം നടത്തുന്നത്. എന്നാൽ അധികനാൾ കഴിയുന്നതിനു മുമ്പ്, തനിക്ക് വിവാഹം നിശ്ചയിക്കപ്പെട്ട മറിയം എന്ന കന്യക ഗർഭം ധരിച്ചിരിക്കുന്നുവെന്ന വിവരം യൗസേഫ് മനസിലാക്കി. നീതിമാനായ യൗസേഫ് നാട്ടുനടപ്പനുസരിച്ച് മറിയാമിനെ പരസ്യമായി ഉപേക്ഷിക്കുകയും അവളെ കല്ലെറിഞ്ഞ് കൊല്ലുവാൻ തക്കവണ്ണം വിട്ടുകൊടുക്കുകയും ചെയ്യാതെ രഹസ്യമായി ഉപേക്ഷിക്കുവാനാണ് തയ്യാറായത്. ഈയവസരത്തിലാണ് യഹോവയാം ദൈവത്തിന്റെ ദൂതൻ യൗസേഫിന് പ്രത്യക്ഷപ്പെട്ട് അവളിൽ ഉൽപാദിതമായിരിക്കുന്നത് പരിശുദ്ധാത്മാവിനാൽ ആണെന്നും ശിശുവിന് യേശു എന്ന് പേര് വിളിക്കണമെന്നും അറിയിക്കുന്നത്. അതെ, യെശയ്യാവ് 7:15-ൽ കാണുന്ന പ്രവചനം ഇതാ, നിവൃത്തിയാകുന്നു.

ഈ സാഹചര്യത്തിൽ എന്തായിരുന്നിരിക്കണം യൗസേഫിന്റെ മനോവ്യാപാരം? "എന്റെ പൊന്നു തമ്പുരാനെ, ഇതാ ആ പെൺകുട്ടി എന്റെയൊപ്പം" എന്ന് ഉറക്കെ വിളിച്ചുപറഞ്ഞിട്ടുണ്ടാകാം. കന്യകയായ മറിയാമിന്റെ കാൽക്കൽ വീണ് പ്രണമിച്ചിട്ടുണ്ടാകാം. തന്റെ ജീവിതം മുഴുവൻ കന്യകമറിയാമിനെ ഒരു പോറലും തട്ടാതെ സംരക്ഷിക്കുമെന്ന് പ്രതിജ്ഞ എടുത്തിട്ടുണ്ടാകണം. ഏതായാലും ഒന്നു തീർച്ചയാണ്, കന്യകമറിയാമിനെ ഒരു നിമിഷംപോലും തന്റെ ഭാര്യ എന്ന നിലയിൽ യൗസേഫ് ചിന്തിച്ചിട്ടേയില്ല; അങ്ങനെ ചിന്തിക്കുവാൻ യൗസേഫിന് ഒരിക്കലും സാധിക്കുമായിരുന്നില്ല.

യരുശലേം ദേവാലയത്തിൽ മറിയാമിനോടും ബാലനായ യേശുവിനോടും ഒപ്പം പെരുന്നാൾ ആഘോഷവുമായി ബന്ധപ്പെട്ട് പോയതിനുശേഷം യൗസേഫിനെക്കുറിച്ച് യാതൊരു പരാമർശവും വി. വേദപുസ്തകത്തിൽ കാണാനില്ല. എന്നാൽ സുറിയാനി പാരമ്പര്യത്തിൽ യൗസേഫിന്റെ ജീവിതത്തെക്കുറിച്ച് ഒരു കഥ പ്രചാരത്തിലുണ്ട് എന്ന് പറയപ്പെടുന്നു. ആ കഥ കൂടി വളരെ സംക്ഷിപ്തമായി വിവരിക്കട്ടെ.

യൗസേഫിന്റെ ഏറ്റവും വലിയ ആഗ്രഹമായിരുന്നു യേശുവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭം കണ്ടിട്ടു മാത്രമേ തന്റെ ഇഹലോകജീവിതം അവസാനിക്കാവൂ എന്ന്. യൗസേഫിന്റെ നിരന്തരമായ പ്രാർത്ഥനയും ഇതുതന്നെയായിരുന്നു. പ്രായാധിക്യം വളരെ ക്ഷീണിതനാക്കിയെങ്കിലും ഈയൊരു അനുഭവം ഏറ്റവും പ്രത്യാശയോടെയാണ് യൗസേഫ് കാത്തിരുന്നത്. അങ്ങനെ കൊത്‌നേയിലെ വിവാഹ വിരുന്നിന് സമയമായി. യേശുവും ശിഷ്യരും മറിയാമും യൗസേഫും വിവാഹവിരുന്നിന് ക്ഷണിക്കപ്പെട്ടു. പ്രായാധിക്യത്താൽ യൗസേഫിന് പോകാൻ സാധിക്കുമായിരുന്നില്ല.

വിവാഹദിവസം സമാഗതമായി. യേശുവിനേയും മറിയാമിനേയും കൂടെക്കൂട്ടുവാൻ പത്രോസും യാക്കോബും യോഹന്നാനും എത്തി. അവർ മൂന്നു പേരും കൂടി യൗസേഫിന്റെ ചാരത്ത് അൽപസമയം ചെലവഴിച്ചു. യൗസേഫ് അവരോടു പറഞ്ഞു, "ഇന്ന് അവൻ അദ്ഭുതം പ്രവർത്തിക്കുമെന്ന് എന്റെ മനസു പറയുന്നു. അതോടെ ഞാൻ വിടവാങ്ങും." മറിയാം യൗസേഫിന് ആവശ്യമായ ഭക്ഷണം തയാറാക്കി വെച്ചു. യേശുവും മറിയാമും യാത്ര ചോദിച്ച് പുറത്തേക്ക് ഇറങ്ങി. ... മണിക്കൂറുകൾ കടന്നുപോയി. ഉച്ചതിരിഞ്ഞ് യൗസേഫ് വിശ്രമിക്കുകയാണ്. പെട്ടെന്ന് ഒരു ഒച്ചയും ബഹളവും. ... തന്റെ സർവശക്തിയും എടുത്ത് ഓടിവരുന്നു, പത്രോസ്. ഒപ്പം യാക്കോബും യോഹന്നാനും. അവർ യൗസേഫിന്റെ കിടക്കയ്ക്ക് അടുത്ത് എത്തി, വിളിച്ചു പറഞ്ഞു; "അവൻ... അവൻ... വെള്ളം വീഞ്ഞാക്കി മാറ്റി. ഒന്നാംതരം വീഞ്ഞ്...." യൗസേഫ് അതീവ സന്തുഷ്ടനായി. ജീവിത സാഫല്യം നേടിയ അവസ്ഥ. താമസിയാതെ യേശുവും മറിയാമും എത്തി. ... നിമിഷങ്ങൾ കഴിഞ്ഞു. യൗസേഫ് ഈ ലോകം വിട്ടു.

യൗസേഫിന് മലങ്കര ഓർത്തഡോക്സ് സഭ കുറച്ചുകൂടെ പ്രാധാന്യം കൊടുക്കണ്ടേ?

❑

ലേഖനം

# വൈദ്യൻ വൈദികനായിട്ട് 120 വർഷം

## ഡോ. എം. കുര്യൻ തോമസ്

പാഴ്സിയായി ഇന്ത്യയിൽ ജനിച്ചു, ഫിസിഷ്യൻ എന്ന നിലയിൽ ഇംഗ്ലണ്ടിൽ പ്രശസ്തനായ ഫാ. ഡോ. ഷാപ്പൂർജി ദാദാഭായി ഭാഭ (Fr. Dr. Shapurji Dadabhai Bhabha M..D.) മലങ്കരസഭയിലെ വൈദികനായി പട്ടം കെട്ടപ്പെട്ടിട്ട് 2022 ഡിസംബർ 21-ന് 120 വർഷം തികയുകയാണ്. അന്നത്തെ മലങ്കരസഭാദ്ധ്യക്ഷൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം പാശ്ചാത്യ പാരമ്പര്യത്തിൽ മാർത്തോമ്മാശ്ലീഹായുടെ ഓർമ്മദിനമായ 1902 ഡിസംബർ 21-ന് ജറുശലേമിൽവെച്ചാണ് ഡോ. ഭാഭാ കശ്ശീശായായി അഭിഷേകം ചെയ്യപ്പെട്ടത്.

ഗുജറാത്തിലെ സൂറത്തിൽ ഒരു പ്രമുഖ പാഴ്സി കുടുംബത്തിൽ 1859-ൽ ജനിച്ച *ഡോ. ഭാഭ* എന്നു മലങ്കര സഭാചരിത്രത്തിൽ അറിയപ്പെടുന്ന ഷാപ്പൂർജി 14-ാം വയസിൽ ഉപരിപഠനത്തിനായി അയർലണ്ടിലെത്തി. മാതുലനും പ്രമുഖ ദേശീയ നേതാവുമായ ദാദാബായി നവറോജിയുടെ പിന്തുണയോടെ പഠനം നടത്തിയ അദ്ദേഹം സ്കോട്ട്ലണ്ടിൽനിന്നും വൈദ്യശ്സ്ത്രത്തിൽ ബിരുദാനന്തരബിരുദം നേടി. ലണ്ടനിൽ പ്രാക്ടീസ് ആരംഭിച്ച അദ്ദേഹം താമസമന്യേ പ്രമുഖ ഫിസിഷ്യനായി അറിയപ്പെട്ടുതുടങ്ങി. 881-1926 കാലഘട്ടത്തിൽ ബ്രിട്ടീഷ് മെഡിക്കൽ അസോസിയേഷനിലെ പ്രമുഖ അംഗമായിരുന്നു ഡോ. ഭാഭ.

പഠനകാലത്ത് ക്രിസ്തുമതത്തിൽ ആകൃഷ്ടനായ ഡോ. ഭാഭ പ്രൊട്ടസ്റ്റന്റ് വിഭാഗമായ പ്രസ്ബിറ്റേറിയൻ സഭയിൽ ചേർന്നു ശെമ്മാശ് (Deacon) ആയി സ്ഥാനമേൽക്കുകയും സജീവ പ്രവർത്തകനായി മാറുകയും ചെയ്തു. ഇംഗ്ലണ്ടിലേയ്ക്കു കുടിയേറിയ യഹൂദരുടെ ഇടയിലായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനം.ഡോ. ഭാഭയുടെ മാതാപിതാക്കളുടെ അഭ്യർത്ഥനപ്രകാരം ദാദാബായ് നവറോജി 1886-ൽ ഡോ. ഭാഭയെ നേരിട്ടുകണ്ട് ക്രിസ്തുമതത്തിൽനിന്നും പിന്മാറമമെന്നും സൊറവസ്ട്രിയൻ വിശ്വാസത്തിലേയ്ക്കു മടങ്ങിവരണമെന്നും അഭ്യർത്ഥിച്ചെങ്കിലും ഫലമുണ്ടായില്ല.

പ്രസ്ബിറ്റേറിയൻ സഭയിൽ സജീവമായി പ്രവർത്തിക്കുമ്പോഴും ഡോ. ഭാഭ തന്റെ മതപഠനം തുടർന്നു. അങ്ങിനെയാണ് നേരിട്ട് യാതൊരു പരിചയവും ഇല്ലാതിരുന്ന അദ്ദേഹം മലങ്കര സഭയെപ്പറ്റി അറിയാനിടയായത്. മലങ്കരസഭയുടെ സഭാചരിത്രം, ഉപദേശാചാരങ്ങൾ മുതലായവയെക്കുറിച്ച് അദ്ദേഹം മികച്ച അവഗാഹമുണ്ടാക്കി. ഇന്ത്യൻ സുവിശേഷീകരണത്തെപ്പറ്റി ഡോ. ഭാഭയുടെ അഭിപ്രായം "...*ഇന്ത്യയിലെ ജാത്യസഭ സുറിയാനിസഭയാണെന്നും സുറിയാനിസഭയ്ക്കല്ലാതെ ഇന്ത്യയിൽ സഭാഭരണം ചെയ്‌വാൻ മറ്റു സഭകൾക്കു അവകാശമില്ലെന്നും മിഷ്യൻവേല നടത്തി ഇന്ത്യയെ മനസ്സുതിരിപ്പിക്കാൻ സുറിയാനി സഭയ്ക്കു ശക്തിയില്ലാത്തതുകൊണ്ട് മറ്റു സഭയിലെ മിഷ്യനറിമാർ വേലചെയ്തു മനസ്സുതിരിക്കുന്നവരെ സുറിയാനി സഭയിലേക്കു വിട്ടുകൊടുക്കയും സുറിയാനി മേല്പട്ടക്കാരെക്കൊണ്ടു ഭരിപ്പിക്കയും ചെയ്യണമെന്നും...*" എന്നതായിരുന്നു.



ബ്രിട്ടീഷ് മാദ്ധ്യമങ്ങളിലും ലഘുലേഖകളായും അദ്ദേഹം മലങ്കര സഭയെപ്പറ്റി നിരന്തരം പ്രസിദ്ധപ്പെടുത്തിയിരുന്ന ഇത്തരം അഭിപ്രായങ്ങൾ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ വ്യവഹാര കാര്യസ്ഥനും മലങ്കര അസോസിയേഷൻ സെക്രട്ടറിയും *മലങ്കര ഇടവക പത്രിക* പത്രാധിപരുമായിരുന്ന ഇടവഴിക്കൽ ഇ. എം. ഫീലിപ്പോസിന്റെ ശ്രദ്ധയിൽപ്പെട്ടു. തുടർന്ന് അവർ തമ്മിൽ കത്തിടപാടുകൾ ആരംഭിച്ചു. ഇ. എം. ഫീലിപ്പോസ് ഡോ. ഭാഭയെ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ശ്രദ്ധയിൽപ്പെടുത്തി. മലങ്കരസഭയുടെ ഉപദേശാചാരങ്ങളെ ആഴത്തിൽ പഠിച്ച ഡോ. ഭാഭ, തനിക്ക് മലങ്കരസഭയിൽ അംഗമാകണമെന്നും ഒരു വൈദീകനായി അഭിഷേകം ചെയ്യപ്പെടണമെന്നുമുള്ള ആഗ്രഹം മാർ ദീവന്നാസ്യോസ് അഞ്ചാമനെ അറിയിച്ചു. ഇത് സസന്തോഷം അംഗീകരിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമൻ, യാത്രാ സൗകര്യം പരിഗണിച്ച് യെറുശലേമിൽ ചെന്ന് പട്ടമേൽക്കുവാൻ ഡോ. ഭാഭയോട് നിർദ്ദേശിക്കുകയും അതനുസരിച്ച് കല്പന നൽകുകയും ചെയ്തു.



ഇതനുസരിച്ച് യെറുശലേമിൽ എത്തിച്ചേർന്ന ഡോ. ഭാഭയ്ക്ക് 1902 ഡിസംബർ 20-ന് വി. മൂറോൻ അഭിഷേകവും പൂർണ്ണശെമ്മാശു പട്ടവും നൽകി. പാശ്ചാത്യ പാരമ്പര്യത്തിൽ വി. മാർത്തോമ്മാശ്ലീഹായുടെ ഓർമ്മയും സുറിയാനി പാരമ്പര്യത്തിൽ യൽദോയ്ക്കു മുമ്പുള്ള വംശാവലി ഞായറാഴ്ചയുമായ ഡിസംബർ 21-ന് അദ്ദേഹത്തിന് കശ്ശീശാ പട്ടവും നൽകി. മർക്കോസിന്റെ മാളികയിൽവെച്ച് യേറുശലേമിലെ സുറിയാനി മേല്പട്ടക്കാരനായ മാർ ഈവാനിയോസ് ഏലിയാസ് ആണ് ഈ കർമ്മങ്ങൾക്ക് മുഖ്യകാർമികത്വം വഹിച്ചത്. മലങ്കര സഭയുടെ ഇംഗ്ലണ്ടിലെ സ്ഥാനപതി എന്ന സ്ഥാനത്ത് നിയമിച്ചുള്ള മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കല്പനയുമായി 1903 ജനുവരി 1-ന് ഡോ. ഭാഭ, ലണ്ടനിലേയ്ക്ക് കപ്പൽ കയറി.

ഡോ. ഭാഭ സത്യവിശ്വസത്തിൽ ഉറച്ചു നിൽക്കുന്നതായും തീഷ്ണവാനും ആണെന്നും യാക്കോബിന്റെ തക്സായുടെ ഇംഗ്ലീഷ് പരിഭാഷ ഉപയോഗിച്ച് വി. കുർബാന അർപ്പിക്കുന്നതായും പിൽക്കാലത്ത് ഇ. എം. ഫീലിപ്പോസ് രേഖപ്പെടുത്തുന്നുണ്ട്. 1909-ൽ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനാരോഹണവുമായി ബന്ധപ്പെട്ട് ഇദ്ദേഹത്തിന്റെ ഇടപടൽ മലങ്കരസഭാ ചരിത്രത്തിന്റെ ഗതി മാറ്റിയ ഒരു സംഭവമായി മാറി.

തിരുവിതാംകൂർ റോയൽ കോടതിയുടെ 1889-ലെ സെമിനാരി കേസ് വിധി പ്രകാരം മലങ്കര മെത്രാപ്പോലീത്താമാർക്ക് ജനത്തിന്റെ തിരഞ്ഞെടുപ്പും പാത്രിയർക്കീസിന്റെ കൈവെപ്പും തുല്യ പ്രാധാന്യത്തോടെ അനിവാര്യമായിരുന്നു. എന്നാൽ ഇതേ വിധി തന്നെ അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിൽ ലൗകീകാധികാരം ഇല്ലന്നും അസന്നഗ്ദമായി പ്രഖ്യാപിച്ചിരുന്നു. കോടതി വിധി മറികടന്ന് രജിസ്റ്റർ ഉടമ്പടി വഴി ലൗകീകാധികാരം കൈവശപ്പെടുത്താൻ

**ഇ. എം. ഫീലിപ്പോസ് ഡോ. ഭാഭയെ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ശ്രദ്ധയിൽപ്പെടുത്തി. മലങ്കരസഭയുടെ ഉപദേശാചാരങ്ങളെ ആഴത്തിൽ പഠിച്ച ഡോ. ഭാഭ, തനിക്ക് മലങ്കരസഭയിൽ അംഗമാകണമെന്നും ഒരു വൈദീകനായി അഭിഷേകം ചെയ്യപ്പെടണമെന്നുമുള്ള ആഗ്രഹം മാർ ദീവന്നാസ്യോസ് അഞ്ചാമനെ അറിയിച്ചു. ഇത് സസന്തോഷം അംഗീകരിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമൻ, യാത്രാസൗകര്യം പരിഗണിച്ച് യെറുശലേമിൽ ചെന്ന് പട്ടമേൽക്കുവാൻ ഡോ. ഭാഭയോട് നിർദ്ദേശിക്കുകയും അതനുസരിച്ച് കല്പന നൽകുകയും ചെയ്തു.**

അന്നുമുതൽ പാത്രിയർക്കീസുമാർ നിരന്തരശ്രമം നടത്തിയെങ്കിലും മാർ ദീവന്നാസ്യോസ് അഞ്ചാമനും മാനേജിംഗ് കമ്മറ്റിയും അതിനു വിസമ്മതിച്ചു.

ഈ പശ്ചാത്തലത്തിലാണ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമിയായി ജനം തിരഞ്ഞെടുത്ത വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാൻ മേല്പട്ട സ്ഥാനാരോഹണത്തിനായി യേറുശലേമിൽ എത്തുന്നത്. അദ്ദേഹത്തിൽനിന്നും പാത്രിയർക്കീസിന് ലൗകികാധികാരം വെച്ചൊഴിയുന്ന ഉടമ്പടി വാങ്ങാൻ ശ്രമിച്ചെങ്കിലും വിജയിച്ചില്ല. ഈ സാഹചര്യത്തിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമി എന്ന നിലയിൽ മാർ ദീവന്നാസ്യോസ് ആറാമന് സ്ഥാത്തിക്കോൻ നൽകാൻ പാത്രിയർക്കീസ് വിസമ്മതിച്ചു.

കേരളത്തിലേയ്ക്കുള്ള യാത്രാമദ്ധ്യേ 1909-ൽ അന്ത്യോഖ്യയുടെ അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് മൂന്നുമാസത്തോളം ലണ്ടനിൽ ഡോ. ഭാഭായുടെ അഥിതിയായി താമസിച്ചു. ഈ സമയത്താണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ രോഗശയ്യയിൽ ആകുന്നതും കാലംചെയ്യുന്നതും. മാർ ദീവന്നാസ്യോസ് ആറാമന് നിയമാനുസൃതം സ്ഥാനമേൽക്കുവാൻ പിൻഗാമി എന്ന നിലയിലുള്ള സ്ഥാത്തിക്കോൻ അനിവാര്യമായിരുന്നു. മലങ്കരസഭ നിരന്തരമായി ആവശ്യപ്പെട്ടിട്ടും അത്തരമൊരു സ്ഥാത്തിക്കോൻ നൽകാൻ പാത്രിയർക്കീസ് തയാറായില്ല. പിൻഗാമിക്ക് സ്ഥാനാരോഹണം ചെയ്യാനാവാത്ത സാഹചര്യത്തിൽ കേരളത്തിലെത്തി കുളം കലക്കി ലൗകീകാധികാരം എന്ന മീൻ പിടിക്കാം എന്നതായിരുന്നു പാത്രിയർക്കീസിന്റെ കണക്കുകൂട്ടൽ.

അപകടം മുമ്പിൽക്കണ്ട അസോസിയേഷൻ സെക്രട്ടറി ഇ. എം. ഫീലിപ്പോസ് നിരന്തരമായി ഡോ. ഭാഭായുമായി ബന്ധപ്പെട്ടു. ഇംഗ്ലണ്ടിലെ ആതിഥേയനായ അദ്ദേഹത്തിന്റെ തുടർച്ചയായ സമ്മർദ്ദത്തിന്റെ ഫലമായി സ്ഥാത്തിക്കോൻ നൽകാൻ പാത്രിയർക്കീസ് നിർബന്ധിതനായി. അതിനാൽ അബ്ദുള്ള ദ്വിതീയൻ കേരളത്തിൽ കാലുകുത്തുന്നതിനുമുമ്പ് പ. വട്ടശ്ശേരിൽ തിരുമേനിയുടെ സുന്ത്രോണീസ സുഗമമായി നടക്കുകയും അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം ഔദ്യോഗികമായി ഏറ്റെടുക്കുകയും ചെയ്തു. അപ്രകാരം സംഭവിച്ചില്ലായിരുന്നെങ്കിൽ 1911-ലെ കലക്കത്തിൽ മലങ്കരസഭയുടെ ഭാവി പ്രവചനാതീതമാകുമായിരുന്നു. ഇത്തരത്തിലാണ് ഡോ. ഭാഭാ മലങ്കരസഭാചരിത്രത്തിൽ അവിസ്മരണിയസ്ഥാനം നേടിയത്.

പിൽക്കാലത്തും ഡോ. ഭാഭ മലങ്കരസഭയിൽ ഉറച്ചുനിന്നു. തന്റെ എഡിൻബറോ യാത്രക്കിടെ ലണ്ടനിലെത്തിയ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ അന്ന് 78 വയസ് പ്രായമുള്ള ഡോ. ഭാഭ പലപ്രാവശ്യം സന്ദർശിക്കുകയും സൽക്കരിക്കുകയും 1937 സെപ്റ്റംബർ 9-ന് ലണ്ടനിലെ അർമ്മീനിയൻപള്ളിയിൽ പ. ബാവാ അർപ്പിച്ച വി. കുർബാന അനുഭവിക്കുകയും ചെയ്തു.

താമസിയാതെ ഡോ. ഭാഭ രോഗശയ്യയിലായി എന്നുവേണം അനുമാനിക്കാൻ. കാരണം, എഡിൻബറോ യാത്രയിൽ പ. പിതാവിനെ അനുയാത്ര ചെയ്ത സി. എം. തോമസ് റമ്പാൻ (പിന്നീട് തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത) ഓക്സ്ഫോർഡിൽ വിദ്യാർത്ഥിയായി ചേർന്നു ഇംഗ്ലണ്ടിൽ തങ്ങി. 1939 വരെ നീണ്ട അദ്ദേഹത്തിന്റെ പഠനകാലത്ത് ഡോക്ടർ എസ്. ഡി. ഭാഭയെ അദ്ദേഹത്തിന്റെ രോഗക്കിടക്കയിൽ പലപ്പോഴും സന്ദർശിക്കുകയും ഒടുവിൽ തൈലാഭിഷേകം നടത്തുകയും ചെയ്തു.

1941 ജനുവരി 3-ന് 82-ാം വയസിൽ അവിവാഹിതനായ ഫാ. ഡോ. ഷാപ്പൂർജി ദാദാഭായി ഭാഭ അന്തരിച്ചു. അക്കാലത്ത് മലങ്കരസഭയിലെ വൈദീകർ ആരും ഇംഗ്ലണ്ടിൽ ഉണ്ടായിരുന്നില്ല. അതിനാൽ ഒരു റോമൻ കത്തോലിക്കാ പുരോഹിതനാണ് അദ്ദേഹത്തിന്റെ കബറടക്കം നടത്തിയത്. തന്റെ കബറിടത്തിന്റെ കൈവശാവകാശം തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത സ്ഥാപിച്ച




പത്തനാപുരം മൗണ്ട് താബോർ ദയറായ്ക്ക് അദ്ദേഹം രേഖാമൂലം നൽകിയിരുന്നു.

ചരിത്രത്തിൽ വിസ്മൃതനായിരുന്ന ഡോ. ഭാഭായെപ്പറ്റിയുള്ള അന്വേഷണം മലങ്കരസഭ ആരംഭിച്ചത് യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസന രൂപീകരണ ശേഷമാണ്. ശ്രമകരമായ അന്വേഷണത്തിനൊടുവിൽ മലങ്കരസഭയുടെ ലണ്ടനിലെ മുഖ്യ ദേവാലയമായ സെന്റ് ഗ്രീഗോറിയോസ് പള്ളിക്കു സമീപമുള്ള ബ്രോക്കിലി സെമിത്തേരിയിൽ അദ്ദേഹത്തിന്റെ കബറിടം തിരിച്ചറിഞ്ഞു. തുടർന്ന് പത്തനാപുരം ദയറാ, ഡോ. ഭാഭായുടെ കബറിടത്തിന്റെ കൈവശാവകാശം യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനത്തിന് കൈമാറി. ഡോ. ഭാഭായുടെ 80-ാം ചരമവർഷമായ 2021-ൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസിന്റെ നേതൃത്വത്തിൽ കബറിടം മനോഹരമായി പുതുക്കിപ്പണിത് സ്മാരകശിലയും സ്ഥാപിച്ചു.

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായാണ് ഇംഗ്ലണ്ടിൽ കാൽകുത്തിയ മലങ്കരസഭയുടെ ആദ്യ അത്യുന്നത മഹാപുരോഹിതൻ. അദ്ദേഹം കാലംചെയ്ത ജനുവരി 3-നാണ് മലങ്കരസഭയുടെ ഇംഗ്ലണ്ടിലെ ആദ്യ വൈദീകനയ ഫാ. ഡോ. ഷെർപ്പൂജി ഭാഭാ ഇഹലോകവാസം വെടിഞ്ഞതും. അതിനാൽ മലങ്കരസഭയുടെ യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനത്തിലുള്ള എല്ലാ പള്ളികളിലും കോൺഗ്രിഗേഷനുകളിലും എല്ലാവർഷവും ജനുവരി 3-നോ, തൊട്ടടുത്ത വി. കുർബാനയുള്ള ദിവസമോ ഇവരുടെ സംയുക്ത ഓർമ്മ ആചരിക്കണമെന്നും, വിശിഷ്യാ ലണ്ടൻ സെന്റ് ഗ്രീഗോറിയോസ് പള്ളിയുടെ ആഭിമുഖ്യത്തിൽ ആ ദിനത്തിൽ ഡോ. ഭാഭായുടെ കബറിടത്തിൽ ധൂപാർപ്പണം നടത്തണമെന്നും ഇടവക മെത്രാപ്പോലീത്താ ആയിരുന്ന ഡോ. മാത്യൂസ് മാർ തീമോത്തിയോസ് 2022 ഒക്ടോബർ 8-നു കല്പന പുറപ്പെടുവിച്ചിട്ടുണ്ട്.

ഫാ. ഡോ. എസ്. ഡി. ഭാഭയുടെ 120-ാം പൗരോഹിത്യ വാർഷികമായ 2022 ഡിസംബർ 21-ന്, താൻ സ്വയം അംഗമായ മലങ്കരസഭയുടെ സ്വാതന്ത്ര്യ സംരക്ഷണത്തിന് "*അന്യദേശക്കാരനും അന്യഭാഷക്കാരനുമായ*" അദ്ദേഹം, ആയിരക്കണക്കിനു കിലോമീറ്ററുകൾ അകലെയിരുന്നുകൊണ്ട് നൽകിയ സേവനത്തെ ഒന്നു പുനഃസ്മരിക്കുന്നത് ഇത്തരം സേവനസന്നദ്ധത ഓരോ നസ്രാണിയുടേയും ബാദ്ധ്യതയാണ് എന്നു തിരിച്ചറിയുന്നതിന് സഹായകരമായിരിക്കും.



# ജോർജിയോസ് മെത്രാപ്പോലീത്താ സൈപ്രസിന്റെ പുതിയ ആർച്ച് ബിഷപ്പ്

സൈപ്രസിന്റെ പുതിയ ആർച്ച്ബിഷപ്പായി പാഫോസ് ഭദ്രാസന മെത്രാപ്പോലീത്താ ജോർജിയോസിനെ ഇന്ന് നടന്ന സുന്നഹദോസ് തിരഞ്ഞെടുത്തു. നവംബർ 7-ന് കാലംചെയ്ത ആർച്ച്ബിഷപ്പ് ക്രിസോസ്റ്റമോസ് രണ്ടാമന്റെ പിൻഗാമിയായിരിക്കും അദ്ദേഹം. പുതിയ ആർച്ച്ബിഷപ്പിന് 11 വോട്ടും ലിമാസോൾ മെത്രാപ്പോലീത്താ അത്താനാസിയോസിന് 4 വോട്ടും ലഭിച്ചപ്പോൾ ഒരു മെത്രാപ്പോലീത്താ വോട്ട് ചെയ്തില്ല.

സൈപ്രസ് ഓർത്തഡോക്സ് സഭാ തലവന്റെ തെരഞ്ഞെടുപ്പിലെ ആദ്യ ഘട്ടം ഡിസംബർ 18-നാണ് പൂർത്തിയായത്. ജനകീയ വോട്ടെടുപ്പിൽ ആറു സ്ഥാനാർത്ഥികളിൽ നിന്ന് മൂന്നു മെത്രാപ്പോലീത്താമാർ തെരഞ്ഞെടുക്കപ്പെട്ടു. 16 അംഗങ്ങളുള്ള സുന്നഹദോസ് ഇവരിൽ നിന്ന് ജോർജിയോസ് മെത്രാപ്പോലീത്തായെയാണ് ആർച്ച്ബിഷപ്പായി തെരഞ്ഞെടുത്തത്. പകുതിയിലധികം വോട്ടു ലഭിക്കുന്ന സ്ഥാനാർത്ഥിയാണ് ആർച്ച് ബിഷപ്പായി തെരഞ്ഞെടുക്കപ്പെടുന്നത്.

ഒരു വർഷത്തിൽ കുറയാത്ത കാലം സൈപ്രസ് പൗരനായിട്ടുള്ള 18 വയസ് പൂർത്തിയായ ഏതൊരു ഓർത്തഡോക്സ് ക്രൈസ്തവനും സ്ത്രീപുരുഷ ഭേദമില്ലാതെ ആദ്യ ഘട്ട തിരഞ്ഞെടുപ്പിൽ വോട്ടവകാശമുണ്ട്. എന്നാൽ റഷ്യൻ ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് ഇത്തവണ വോട്ടവകാശം നിഷേധിച്ചു. ആകെയുള്ള 5,48,793 വോട്ടർമാരിൽ 1,65,750 പേർ (30.2 %) മാത്രമാണ് വോട്ടെടുപ്പിൽ പങ്കെടുത്തത്. ലിമാസോൾ മെത്രാപ്പോലീത്താ അത്താനാസിയോസ് 35.68% നേടി ഒന്നാം സ്ഥാനത്തെത്തി. വളരെ പിന്നിലാണെങ്കിലും പാഫോസ് മെത്രാപ്പോലീത്താ ജോർജിയോസ് (18.39%), തമസോസ് മെത്രാപ്പോലീത്താ ഐസയാസ് (18.10 %) എന്നിവരാണ് യോഗ്യത നേടിയ മറ്റു രണ്ടു പേർ. പരാജയപ്പെട്ടവർ 14.79, 9.80, 3.24 ശതമാനം വോട്ടു മാത്രമേ നേടിയുള്ളൂ. റഷ്യൻ - യുക്രൈൻ സഭാ-രാഷ്ട്രീയ വിഷയങ്ങളിൽ നിലനിൽക്കുന്ന രൂക്ഷമായ അഭിപ്രായ ഭിന്നത സൈപ്രസ് സഭാ തലവന്റെ തെരഞ്ഞെടുപ്പിൽ പ്രതിഫലിച്ചുവെന്നാണ് സൂചന.

സൈപ്രസ് പ്രസിഡന്റ് നിക്കോസ് അനസ്താസിയഡെസ് പുതിയ ആർച്ച് ബിഷപ്പിനെ ട്വിറ്ററിൽ അഭിനന്ദിച്ചു. “പുതിയ ആർച്ച് ബിഷപ്പിന്റെ പ്രബുദ്ധമായ നേതൃത്വത്തിൽ, സൈപ്രസ് സഭ ജനങ്ങളുടെ പ്രയോജനത്തിനായി അതിന്റെ മഹത്തായ ആത്മീയ പ്രവർത്തനങ്ങൾ തുടരുമെന്ന് എനിക്ക് ഉറപ്പുണ്ട്,” അദ്ദേഹം കൂട്ടിച്ചേർത്തു.

വോട്ടെടുപ്പ് നടപടികൾ പൂർത്തിയാക്കിയ ശേഷം, പരിശുദ്ധ സുന്നഹദോസിലെ 16 അംഗങ്ങൾ ഘോഷയാത്രയായി പഴയ കത്തീഡ്രലിലേക്ക് നീങ്ങി. കത്തീഡ്രലിനുള്ളിൽ, എപ്പിസ്കോപ്പാമാരും മെത്രാപ്പോലീത്താമാരും വിശുദ്ധ സുന്നഹദോസിന്റെ മിനിറ്റ്സുകളിൽ ഒപ്പുവച്ചു. പ്രാർത്ഥനയ്ക്കുശേഷം, പുതിയ ആർച്ച് ബിഷപ്പായി പാഫോസ് ഭദ്രാസന മെത്രാപ്പോലീത്താ ജോർജിയോസിനെ തിരഞ്ഞെടുത്തത് സംബന്ധിച്ച പരിശുദ്ധ സുന്നഹദോസിന്റെ തീരുമാനം ഉറക്കെ വായിച്ചു.

തുടർന്ന് ആർച്ച് ബിഷപ്പ് കത്തീഡ്രലിലേക്ക് പ്രവേശിച്ചു, അവിടെ തടിച്ചുകൂടിയിരുന്ന വിശ്വാസികൾ ഓക്സിയോസ് (യോഗ്യൻ) വിളിച്ച് എതിരേറ്റു. തുടർന്ന് അദ്ദേഹം സുന്നഹദോസ് മിനിറ്റ്സിൽ ചുവന്ന മഷിയിൽ ഒപ്പിട്ടു.

പുതിയ ആർച്ച് ബിഷപ്പ് സ്ഥാനമേൽക്കുന്നത് ജനുവരി 6-ന് ആഘോഷിക്കുന്ന എപ്പിഫനി പെരുന്നാളിന് ശേഷമായിരിക്കും.

സൈപ്രസിലെ പുതിയ ആർച്ച് ബിഷപ്പ് ജോർജിയോസ് 1949 മെയ് 25-ന് അതിയെനോവിൽ ജനിച്ചു. 1967-ൽ പാൻസിപ്രിയൻ ഹൈസ്കൂളിൽ നിന്ന് ബിരുദം നേടി. സൈപ്രസ് സ്റ്റേറ്റ് സ്കോളർഷിപ്പ് ഫൗണ്ടേഷനിൽ നിന്ന് സ്കോളർഷിപ്പ് ലഭിച്ച ശേഷം, 1968-നും 1972-നും ഇടയിൽ ഏഥൻസ് സർവകലാശാലയിൽ രസതന്ത്രം പഠിച്ചു. ബിരുദാനന്തര ബിരുദാനന്തരം, അദ്ദേഹം അതേ സർവകലാശാലയിൽ ദൈവശാസ്ത്രം പഠിച്ചു, തുടർന്ന് ഇംഗ്ലണ്ടിൽ രസതന്ത്രത്തിലും ദൈവശാസ്ത്രത്തിലും ഉപരിപഠനം നടത്തി.



1984 ഡിസംബർ 23-ന് റീജിയണൽ മെത്രാപ്പോലീത്താ സലാമിനോസ് വർണവാസിന്റെ കീഴിൽ ശെമ്മാശനായി. 1985 മാർച്ച് 17-ന് സൈപ്രസ് ആർച്ച് ബിഷപ്പ് ക്രിസോസ്റ്റമോസ് ഒന്നാമന്റെ കീഴിൽ വൈദികനായി. 1994-ൽ സുന്നഹദോസിന്റെ സെക്രട്ടറിയായി ചുമതലയേറ്റു, അതേസമയം, സെക്കൻഡറി സ്കൂളുകളിൽ രസതന്ത്ര അധ്യാപകനായും ജോലി ചെയ്തു.

കുറച്ച് വർഷങ്ങൾക്ക് ശേഷം, 1989-ലെ അധിനിവേശ വിരുദ്ധ പ്രകടനത്തിനിടെ തുർക്കി സൈന്യം അറസ്റ്റു ചെയ്യുകയും മോശമായി പെരുമാറുകയും ചെയ്തതിനെ തുടർന്ന് അദ്ദേഹം പ്രധാന വാർത്തകളിൽ ഇടം നേടി. തുടർന്ന് അദ്ദേഹം തുർക്കിക്കെതിരെ കൗൺസിൽ ഓഫ് യൂറോപ്പിന്റെ മനുഷ്യാവകാശ സമിതിക്ക് പരാതി നൽകി. കൗൺസിൽ ഓഫ് യൂറോപ്പ് അതിന്റെ തീരുമാനത്തിൽ, സൈപ്രസിൽ മനുഷ്യാവകാശ ലംഘനത്തിന് തുർക്കിയെ ആദ്യമായി അപലപിക്കുകയും പിഴ ചുമത്തുകയും ചെയ്തു.

1996 മെയ് 26-ന് എപ്പിസ്ക്കോപ്പായായി സ്ഥാനമേറ്റു. 2006 ഡിസംബർ 29-ന് അദ്ദേഹം പാഫോസിലെ മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കപ്പെട്ടു, പിറ്റേന്ന് ചുമതലയേറ്റു.

പാൻ-ഓർത്തഡോക്സ് കോൺഫറൻസുകളിലും റോമൻ കത്തോലിക്കരുമായുള്ള സംഭാഷണത്തിലും അദ്ദേഹം സൈപ്രസ് സഭയെ പ്രതിനിധീകരിക്കുന്നു. സുന്നഹദോസിന്റെ ബയോ എത്തിക്സ്, എഡ്യൂക്കേഷൻ കമ്മിറ്റികളുടെ പ്രസിഡന്റ് കൂടിയാണ് അദ്ദേഹം. ◆

വചനതീർത്ഥം



# "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം"

## യൽദോ - കർത്താവിന്റെ ജനനപ്പെരുന്നാൾ

### വി. മത്തായി 2:1 – 12 (വി. കുർബ്ബാന) വി. ലൂക്കോസ് 2:1 – 29 (തീജ്വാല ശുശ്രൂഷ)

**ഫിലിപ്പോസ് റമ്പാൻ**
(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

പരിശുദ്ധ സഭ ഉപവാസത്തോടും, പ്രാർത്ഥനയോടും കൂടെ കാത്തിരിക്കുന്ന നമ്മുടെ കർത്താവിന്റെ തിരുനാളാണ് യൽദോപ്പെരുന്നാൾ. ആരാധനാ വർഷത്തിലെ രണ്ടാമത്തെ കാലഘട്ടം നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ മുതൽ ആരംഭിക്കുന്നു. ഈ കാലഘട്ടത്തിന് ദനഹാകാലം എന്ന് അറിയപ്പെടുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ പൊതുവേ ജനുവരി ആറിനാണ് ജനനപ്പെരുന്നാൾ ആഘോഷിക്കുന്നത്. നമ്മുടെ സഭ ഗ്രിഗോറിയൻ കലണ്ടർ ഉപയോഗിക്കുന്നതിനാൽ ഡിസംബർ 25-ന് കർത്താവിന്റെ ജനനപ്പെരുന്നാൾ ആഘോഷിക്കുന്നു. ക്രിസ്തുമസിന്റെ സന്ദേശം സമാധാനത്തിന്റെയും ശാന്തിയുടേതുമാണ്. ഇതു നമുക്ക് നൽകുന്ന മഹാസന്തോഷത്തിന്റെ അനുഭവം പങ്കിടുവാൻ നമുക്ക് ഏവർക്കും സാധിക്കണം. ആഘോഷങ്ങളെക്കാൾ ഉപരി വ്രതനിഷ്ഠയോടെയും വിശുദ്ധിയോടെയും ഈ പെരുന്നാൾ ആഘോഷിക്കുവാൻ നമുക്ക് കഴിയണം.

**നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ: തിരുവചന പൂർത്തീകരണം:** യേശുക്രിസ്തുവിന്റെ കന്യാജനനത്തിന്റെ വെളിപാടുകൾ പഴയനിയമത്തിൽ നമുക്ക് കാണാൻ കഴിയും. ഈ വെളിപാടുകളുടെ ഒരു പൂർത്തീകരണമാണ് ക്രിസ്തുവിന്റെ കന്യാജനനത്തിലൂടെ സംഭവിച്ചത്. "ഇരുട്ടിൽ ഇരുന്ന ജനം വലിയൊരു വെളിച്ചം കണ്ടു... സമാധാനപ്രഭു എന്നു വിളിക്കപ്പെടും." (യെശയ്യാ 9:2-6). "എന്നാൽ യിശ്ശായിയുടെ കുറ്റിയിൽ നിന്ന് ഒരു മുള പൊട്ടി പുറപ്പെടും (യെശയ്യാ. 11:1-4). യൽദോപ്പെരുന്നാളിന്റെ സന്ധ്യാനമസ്കാരത്തിന്റെ സെദറായിൽ ഇപ്രകാരം വായിക്കുന്നു. "ഇന്നുദിച്ച അത്യുന്നതനായ ശിശുവേ നിന്നെ പുണ്യവാന്മാർ തങ്ങളുടെ ദൃഷ്ടാന്തങ്ങളാൽ മുൻകൂട്ടി രൂപീകരിച്ചു. നീതിമാന്മാർ തങ്ങളുടെ ഉപമകളാൽ നിന്നെ പ്രസംഗിച്ചു. നിബിയന്മാർ എല്ലാവരും അവരുടെ വെളിപാടുകൾ മൂലം നിന്റെ അദൃശ്യാവസ്ഥയെ കാണിച്ചു. ദർശകന്മാർ എല്ലാം നിന്റെ നിത്യതയെ അവരുടെ ശബ്ദങ്ങളാൽ ഘോഷിച്ചു. പരിശുദ്ധ കന്യകയിൽ നിന്നുള്ള നിന്റെ മനുഷ്യാവതാരത്തെ ആത്മദൃഷ്ടിയിൽ അവർ ദർശിച്ചു. കണ്ടാലും കന്യക ഗർഭം ധരിച്ച് പുത്രനെ പ്രസവിക്കും. അവൻ ദൈവവും മനുഷ്യനുമാകയാൽ അത്ഭുതമെന്ന് വിളിക്കപ്പെടുമെന്ന് ഏശയാ ഘോഷിച്ചു. വിശുദ്ധ കന്യകമറിയാം ആകുന്ന "രോമക്കെട്ടിൽ മഴ പോലെ അവൻ ഇറങ്ങിവരുമെന്നും നീ എന്റെ പുത്രൻ, ഇന്നു നിന്നെ ഞാൻ ജനിപ്പിച്ചു" എന്നു പറഞ്ഞുകൊണ്ട് ദാവീദ് ഈ അത്ഭുതശിശുവിനായി സങ്കീർത്തനം പാടി. ഇങ്ങനെ അനേക പഴയനിയമ പ്രവചനങ്ങളുടെ പൂർത്തീകരണമായിരുന്നു ക്രസ്തുവിന്റെ ജനനം.

**ജനനപ്പെരുന്നാൾ: മാനവരാശിയോടുള്ള അനുരഞ്ജനത്തിന്റെ പെരുന്നാൾ:** വീണുപോയ മനുഷ്യവർഗ്ഗത്തെ വീണ്ടെടുക്കുവാനായി സ്വർഗ്ഗത്തിലെ മഹിമാവസ്ഥ വിട്ട് ലോകത്തിലേക്കിറങ്ങിവന്ന ക്രിസ്തുവിന്റെ ജനനം മനുഷ്യരാശിയോടുള്ള അനുരഞ്ജനത്തിന്റെ ശുശ്രൂഷയാണ്. മഹാനായ സഭാപിതാവ് വി. അത്താനാസിയോസിന്റെ വാക്കുകളിൽ "മനുഷ്യനെ ദൈവമാക്കുവാനായി ദൈവം മനുഷ്യനാകുന്നു" അതിനാൽ മനുഷ്യന്റെ എന്നാളും ഉള്ള ഒരു വെല്ലുവിളി എന്നു പറയുന്നത് മനുഷ്യഅവസ്ഥയിൽ നിന്നും ദൈവീകതയിലേക്ക് എത്തുക എന്നുള്ളതാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തോടുകൂടി വീണ്ടെടുക്കപ്പെട്ട മാനവരാശിയെ സർവ്വസൃഷ്ടിയും ദൈവപുത്രന്റെ ആഗമനത്തെ പ്രതീക്ഷിക്കുന്നു എന്ന് വി. പൗലോസ് ശ്ലീഹാ പറയുന്നു (റോമ. 8: 20-22). യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം മൂലം ധന്യമായിത്തീർന്ന ഭൂമിയിൽ ദൈവം മനുഷ്യജാതിയുമായി തന്റെ കന്യാജനനത്തിലൂടെ അനുരഞ്ജനപ്പെടുന്നു.




ഈ ദിവസത്തെ ഏവൻഗേലിയോൻ ഭാഗം തീജ്വാല ശുശ്രൂഷയ്ക്കും പ്രഭാത നമസ്കാരത്തിനും വി. ലൂക്കോസ് 2-ാം അദ്ധ്യായം 1 മുതൽ 20 വരെയുള്ള ഭാഗങ്ങളും വി. കുർബ്ബാനയ്ക്ക് വി. മത്തായി ശ്ലീഹായുടെ സുവിശേഷം 2-ാം അദ്ധ്യായം 1 മുതൽ 12 വരെയുള്ള വേദഭാഗങ്ങളുമാണ്. വി. ലൂക്കോസിന്റെ സുവിശേഷം 2-ാം അദ്ധ്യായം 1 മുതൽ 29 വരെയുള്ള ഭാഗത്ത് ഔഗസ്തോസ് കൈസരുടെ ആജ്ഞ അനുസരിച്ച് യോസഫും തനിക്കു വിവാഹം നിശ്ചയിച്ചിരുന്ന ഗർഭിണിയായ മറിയയോടൊപ്പം തങ്ങളുടെ പേര് ചാർത്തപ്പെടേണ്ടതിന് ഗലീലയിലെ നസ്രേത്ത് പട്ടണത്തിൽ നിന്നും യൗസഫിന്റെ പട്ടണമായ യഹൂദയിലെ ബേത്‌ലഹേമിലേക്ക് പോകുന്നു. അവിടെവച്ച് മറിയമിന് പ്രസവിക്കുവാനുള്ള കാലം തികഞ്ഞു. അവൾ ആദ്യജാതനായ മകനെ പ്രസവിക്കുന്നു. വഴിയമ്പലത്തിൽ അവർക്കു സ്ഥലം ഇല്ലായ്കയാൽ പശുതൊട്ടിലിൽ കുഞ്ഞിനെ മാതാപിതാക്കൾ കിടത്തി.

യേശുക്രിസ്തുവിന്റെ തിരുപിറവിയുടെ വർണ്ണനകളിൽ ഏറ്റവും ശ്രദ്ധേയ

മായിട്ടുള്ള ഒരു കാര്യം ആണ് ശിശുവിന് വന്നുപിറക്കാൻ ഇടമില്ലായിരുന്നു എന്ന നഗ്നസത്യം. മനുഷ്യപുത്രന് ജനിക്കാൻ മാത്രമല്ല, തലചായ്ക്കാൻ കൂടി ഇടമില്ല. "നിങ്ങളുടെ മനസ്സിൽ ഞങ്ങൾക്ക് ഇടം തരുവിൻ" എന്ന അപ്പോസ്തോല പ്രബോധനം ഇതിന്റെ മറ്റൊരു അനന്തരമാണ്. ഈ ഭൂമണ്ഡലത്തിലുള്ള മൊത്തം ഇടത്തെക്കാൾ വിസ്തൃതിയുള്ളതാണല്ലോ മനുഷ്യഹൃദയം. വെളിപ്പാടുപുസ്തകം 3-ാം അദ്ധ്യായം 20-ാം വാക്യത്തിൽ നാം വായിക്കുന്നു. "ഞാൻ വാതിൽക്കൽ വന്നു മുട്ടുന്നു. ആരെങ്കിലും എന്റെ ശബ്ദം കേട്ട് വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്ന് അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും." നമുക്കു ചുറ്റും ഇടം ഇല്ലായ്കയാൽ അലയുന്ന ഒട്ടനേകം മനുഷ്യജീവികളാണ്. ഈ ജനനപ്പെരുന്നാൾ സമയത്ത് അങ്ങനെയുള്ളവരെ ഒന്നു കാണുവാനും അവർക്ക് ഇടം കൊടുക്കുവാനും നമുക്ക് ശ്രമിക്കാം.

ആ പ്രദേശത്തുണ്ടായിരുന്ന ആട്ടിടയന്മാരുടെ അടുക്കൽ ദൂതൻ ചെന്ന് പ്രത്യക്ഷപ്പെട്ട് അവരോടു പറയുന്നു, "ഭയപ്പെടേണ്ട, സർവ്വജനത്തിനും ഉണ്ടാവാനുള്ളൊരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു. (വി. ലൂക്കോ. 2:11). അപ്പോൾ സ്വർഗ്ഗീയ സൈന്യത്തിന്റെ സംഘം ദൂതനോടു ചേർന്നുപാടി;

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം
ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം"

സന്മനസ്സും മനസ്സലിവും ഉള്ളവരെയും വാനോളം ഉയർത്തി സ്വർഗ്ഗാവകാശികളാക്കുന്നതാണീ ഗാനം. ജന്മമെടുത്ത രാജപുത്രന് താരാട്ടും, തത്പഹൃദയങ്ങൾക്ക് സാന്ത്വനവും നൽകുന്നു. ഉന്നതങ്ങളിൽ സർവ്വേശ്വരന് മഹത്വം ഏകികൊണ്ട്, സമാധാന സന്താനങ്ങൾ ആരാണെന്നവർ പ്രഖ്യാപിച്ചു. ദൈവസ്നേഹവും മനുഷ്യസ്നേഹവും കൊണ്ട് നിറയുന്നവർക്കേ സമാധാനമുണ്ടാകൂ.

വി. മത്തായി ശ്ലീഹായുടെ സുവിശേഷം 2-ാം അദ്ധ്യായം 1 മുതൽ 12 വരെയുള്ള വാക്യങ്ങളിൽ യേശു ബേത്‌ലഹേമിൽ ജനിച്ച വാർത്ത അറിഞ്ഞ് കിഴക്കുനിന്ന് വിദ്വാന്മാർ യെരുശലേമിൽ എത്തി. യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ എന്നു ചോദിക്കുന്നു. ഹെരോദാവ് അതുകേട്ട് സകലരേയും വിളിച്ചുകൂട്ടി ക്രിസ്തു എവിടെയാണ് ജനിക്കുന്നതെന്ന് ചോദിക്കുന്നു. അവർ അവനോട് പറഞ്ഞത് യഹൂദ്യയിലെ ബേത്‌ലഹേമിൽ തന്നെ. അപ്പോൾ ഹേരോദാവ് വിദ്വാന്മാരെ വിളിച്ച്, "നിങ്ങൾ ചെന്ന് ശിശുവിനെ ബേത്‌ലഹേമിൽ കണ്ടെത്തിയാൽ ആ വിവരം എന്നെയും അറിയിക്കുവിൻ, ഞാനും ശിശുവിനെ ചെന്ന് നമസ്കരിക്കുവാൻ ആഗ്രഹിക്കുന്നു. അവർ രാജകൊട്ടാരത്തിൽനിന്നും പുറപ്പെടുന്നു. അവർ കിഴക്കുകണ്ട നക്ഷത്രം ശിശു ഇരിക്കുന്ന സ്ഥലത്തിന് മീതെ വന്നു നിൽക്കുവോളം അവർക്കു മുമ്പായി പൊയ്ക്കൊണ്ടിരുന്നു. അവർ ചെന്ന് ശിശുവിനെ അമ്മയായ മറിയമിനോടുകൂടെ കണ്ട് നമസ്കരിച്ചു. നിക്ഷേപപാത്രങ്ങളെ തുറന്ന് പൊന്നും, കുന്തിരുക്കവും, മൂരും കാഴ്ചവച്ചു. ഹേരോദാവിന്റെ അടുക്കൽ മടങ്ങിപ്പോകരുത് എന്ന് സ്വപ്നത്തിൽ അരുളപ്പാടുണ്ടായിട്ട് അവർ വേറെ വഴിയായി സ്വദേശത്തേക്ക് മടങ്ങിപ്പോയി.

**വിദ്വാന്മാർ വന്ന് ഹേരോദാവിന്റെ അടുക്കൽ ശിശുവിനെ തിരക്കുന്നു:** ഈ ഹേറോദേസ് വളരെ ക്രൂരനും സ്വന്തകുടുംബത്തിൽപ്പെട്ട പലരെയും അധികാരം നിലനിർത്തുവാനായി വധിച്ച ആളാണെന്ന് പറയപ്പെടുന്നു. ഇയാൾ വളരെ അധികാരവും ശക്തിയും ഉള്ള ആളായിരുന്നു എങ്കിലും റോമാക്കാരുടെ ഒരു സാമന്തനായിരുന്നു. വിദ്വാന്മാർ എന്നു പറഞ്ഞിരിക്കുന്ന ഇവർ പഴയനിയമത്തിൽ കാണുന്നപ്രകാരം ഇവർ ശാബായിലെയും സാബായിലെയും രാജാക്കന്മാർ ആയിരുന്നു എന്ന് ചിലർ അഭിപ്രായപ്പെടുന്നു. ഇവരുടെ സംഖ്യയെപ്പറ്റിയും അഭിപ്രായവ്യത്യാസമുണ്ട്. മൂന്ന്, ഏഴ്, എട്ട്, പന്ത്രണ്ട് ഇങ്ങനെ പലതരത്തിൽ പറയപ്പെടുന്നു.

കിഴക്കുനിന്ന് വിദ്വാന്മാർ എത്തി എന്നു പറയുന്നു എങ്കിലും വ്യക്തമായി ഇവർ ഏതു ദേശത്തുനിന്നാണ് വന്നത് എന്നു പറയുന്നില്ല. അബ്രഹാമിന്റെ ദേശമായ കൽദയ ദേശമൈയിരിക്കാം. ഈ കൂട്ടത്തിൽ ഇന്ത്യ ഉൾപ്പെടെ കിഴക്കൻ ദേശത്ത് നിന്നുള്ളവരും ഉണ്ടായിരുന്നു എന്ന് പറയപ്പെടുന്നു. ഇവർ വന്ന് യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ എന്നാണ് ചോദിക്കുന്നത്. ഞങ്ങൾ അവന്റെ നക്ഷത്രം കിഴക്കു കണ്ട് അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്ന് അവർ പറഞ്ഞു. അവർ കണ്ട നക്ഷത്രം കാലങ്ങളായി പ്രതീക്ഷിച്ചിരുന്ന രാജാവ് അഥവാ രക്ഷകൻ ജനിച്ചിരിക്കുന്നു എന്ന് അവർക്ക് ഗ്രഹിപ്പാൻ പര്യാപ്തമായ ഒരു ദൈവിക അടയാളമായിരുന്നു. വിദ്വാന്മാർ വന്ന് തെറ്റായ സ്ഥലത്താണ് ശിശുവിനെ അന്വേഷിച്ചത് എങ്കിലും അവരുടെ വരവിലൂടെ ഹേറോദേസിനും ക്രിസ്തു ജനിച്ചിരിക്കുന്നു എന്ന അറിവ് ലഭിക്കുന്നു.

**ഹേരോദാവ് വിദ്വാന്മാരെ പറഞ്ഞയയ്ക്കുന്നു. തിരിച്ചുവന്ന് വിവരം അറിയിക്കുവാൻ പറയുന്നു:** ഇവിടെ ഹേരോദാവ് തനിക്ക് ശിശുവിനെ കാണുവാൻ എന്നുള്ള ആഗ്രഹം കൊണ്ടല്ല, തനിക്ക് വെല്ലുവിളിയായി ജനിച്ചിരിക്കുന്ന പൈതലിനെ നശിപ്പിക്കണം എന്ന ഉദ്ദേശ്യത്തിലാണ്. തന്റെ വളർച്ചയ്ക്ക് വിപരീതമായി നിൽക്കുന്ന ആരേയും നശിപ്പിക്കുക എന്നതായിരുന്നു ഹേരോദാവിന്റെ ഉദ്ദേശ്യം. അതുകൊണ്ടാണ് തനിക്ക് എതിരായി ശബ്ദം ഉയർത്തിയ യോഹന്നാൻ സ്നാപകനെയും ഈ ഹേരോദാവ് നശിപ്പിക്കുന്നത്, കൊല്ലുന്നത്. ഇത് ഇന്നും നമ്മുടെ സമൂഹത്തിൽ നടമാടുന്ന ഒരു കാര്യമാണ്. ഒരുവന് ഭീഷണിയാണ് മറ്റൊരാൾ എന്ന് മനസ്സിലാക്കി കഴിയുമ്പോൾ ആ വ്യക്തിയെ ഏതുവിധേയനയും സമൂഹമധ്യത്തിൽ നശിപ്പിക്കുവാനുള്ള ശ്രമം. അത് സ്വഭാവഹത്യയായാലും നരഹത്യയായാലും മറ്റുള്ളവരെ നശിപ്പിക്കുക എന്നതാണ് ലക്ഷ്യം. ഇന്ന് ഇത് ഏറ്റവും കൂടുതൽ സമൂഹമാധ്യമങ്ങളിലൂടെയാണ് നടക്കുന്നത്.

**വിദ്വാന്മാർ വന്ന് നിക്ഷേപപാത്രങ്ങളെ തുറന്ന് തങ്ങളുടെ നേർച്ച കാഴ്ചകളെ ശിശുവിന്റെ മുമ്പിൽ നശിപ്പിക്കുന്നു:** അവർ നിക്ഷേപിച്ച നിക്ഷേപപാത്രങ്ങൾ എന്നത് സ്വർണ്ണവും, മൂറും, കുന്തുരുക്കവും ആയിരുന്നു. ഇത് അവരുടെ ദേശഫലങ്ങളിൽ, ഒരുപക്ഷേ അവർക്ക് ലഭ്യമായിരുന്നവയിൽ ഏറ്റവും ഉത്തമ സാധനങ്ങളായിരിക്കാം ഇവ. നാമും നമ്മുടെ ഏറ്റവും ഉത്തമമായവ ദൈവത്തിന് നൽകണം. ഈ മൂന്ന് സാധനങ്ങൾക്കും ചില പ്രത്യേകമായ സൂചനകൾ നൽകുന്നുണ്ട്. സ്വർണ്ണം രാജഭോഗമാകയാൽ അതുവഴിയായി മശിഹായുടെ രാജത്വത്തെയും, കുന്തുരുക്കം ദേവപൂജകളിൽ ധൂപിക്കുവാൻ ഉപയോഗിക്കുന്നവയാകയാൽ ദൈവത്വത്തെയും, മൂര് മശിഹായുടെ മനുഷ്യത്വത്തെയും സൂചിപ്പിക്കുന്നു. മാത്രമല്ല ഇത് യേശുവിന്റെ സ്ഥാനനാമാവകാശങ്ങൾ ഇതു വ്യക്തമാക്കുന്നു. രാജാവ്, പുരോഹിതൻ, പ്രവാചകൻ എന്നീ സ്ഥാനങ്ങൾക്ക് യോജിച്ച ഉപഹാരങ്ങളാണ് അവർ ക്രിസ്തുവിന്റെ മുമ്പിൽ സമർപ്പിച്ചത്.

**വിദ്വാന്മാർ വേറെ വഴിയായി സ്വദേശത്തേക്ക് മടങ്ങിപ്പോയി:** ഹേറോദേസ് ഊരിപ്പിടിച്ച വാളുമായി കുട്ടിയെ വധിക്കുവാൻ നിൽക്കുന്നതായി വിദ്വാന്മാർ സ്വപ്നം കാണുകയും തന്മൂലം അവർ വേറെവഴിയായി മടങ്ങിപ്പോകുകയും ചെയ്തു എന്ന് പറയപ്പെടുന്നു. യേശുവിനെ കണ്ടുകഴിഞ്ഞപ്പോൾ ഉണ്ടായ ഒരു പരിവർത്തനം കൂടിയാണ് വേറെ വഴിയുള്ള മടങ്ങിപ്പോക്ക്. നമ്മുടെയും അനുദിന ജീവിതത്തിൽ ഇതുവരെയുള്ള നമ്മുടെ മാർഗ്ഗത്തിൽ നിന്നും ഒരു മാറ്റം അനിവാര്യമാണ്. അത് ക്രിസ്തുവിനെ ദർശിക്കുമ്പോൾ സാധ്യമാകുന്നതാണ്. ഇവിടെ ഈ വിദ്വാന്മാർ തങ്ങളുടെ കൈവശം ഉണ്ടായിരുന്നവയെ പരിപൂർണ്ണമായി ക്രിസ്തുസന്നിധിയിൽ സമർപ്പിച്ചു കഴിഞ്ഞപ്പോൾ ജീവിതത്തിൽ ഒരു സമൂലപരിവർത്തനം ഉണ്ടാകുന്നു.

ഇന്നുവരെ നാം സഞ്ചരിച്ച പാത എങ്ങനെയും ഉള്ളതായിക്കൊള്ളട്ടെ. ക്രിസ്തുവിനെ നമ്മുടെ ജീവിതത്തിൽ സ്വീകരിച്ചു കഴിയുമ്പോൾ പുതിയ ഒരു പുതുക്കത്തിന്റെ അനുഭവം നമുക്ക് ഉണ്ടാകേണ്ടിയിരിക്കുന്നു. അതേ നമ്മുടെ ഈ ക്രിസ്തുമസ് ആഘോഷങ്ങൾ തിന്മയിൽ നിന്നും നന്മയിലേക്കും, ഇരുളിൽ നിന്നും വെളിച്ചത്തിങ്കലേക്കും, മരണത്തിൽ നിന്നും ജീവനിലേക്കും നമ്മെ കൈപിടിച്ച് കൊണ്ടുപോകുവാൻ ഇടയാകണം. ക്രമവിരുദ്ധമായ ആഘോഷങ്ങൾക്കും ധൂർത്തിനും ഉള്ളതല്ല നമ്മുടെ ക്രിസ്തുമസ്. ക്രിസ്തുമസിൽ വിളംബരം ചെയ്യപ്പെടുന്ന ശാന്തിയുടെയും സമാധാനത്തിന്റെയും പൂർത്തീകരണം കുരിശുമരണത്തിലും പുനരുദ്ധാരണത്തിലുമാണ് കാണുന്നത്. കുരിശിലെ ത്യാഗത്തിലെ സന്ദേശം കൂടി ചേർത്തുവായിച്ചാലേ തിരുജനനത്തിന്റെ പൊരുൾ തിരിച്ചറിയാനാകൂ. ദരിദ്രരുടെ ലോകത്തിലേക്ക് സ്നേഹത്തിന്റെയും കരുതലിന്റെയും കുളിർക്കാറ്റായി ത്യാഗത്തോടെ അവതരിച്ച ക്രിസ്തുനാഥന്റെ മാതൃക നമ്മുടെ ജീവിതത്തിന്റെ മുഖമുദ്രയാക്കാം. ഏവർക്കും സ്നേഹത്തിന്റെയും സന്തോഷത്തിന്റെയും ഒരു ക്രിസ്തുമസിന്റെ കാലം ആശംസിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ!










# The Way of the Magi : A Liturgical Procession!

## (The Nativity of our Lord Jesus Christ)

## Matthew 2:1-12



**Fr. Geevarghese Thomas**

The Birth of Jesus Christ the Messiah is distinctly recorded in quite many instances in the Old Testament. Whereas, one of the prophesies quoted in today's Gospel portion highlights the place where the Messiah will be born - "But you, Bethlehem Ephrathah, though you are small among the clans of Judah, out of you will come for me one who will be ruler over Israel, whose origins are from of old, from ancient times" (Micah 5:2). With the Divine intervention of God in the creation, every place, every person and every event connected or leading to Jesus' self-revelation becomes an exalted reality with some meaningful connotations for our enhanced life in the precepts of the God Incarnate. The visit of Magi is an interesting connotation to our spiritual journey to Bethlehem - the House of Bread!

**Reflections**

**1. To experience the Birth of Christ, we firmly need a procession and renunciation.**

The Magi (also called wise men, astrologers) sets out on a long journey to see where the King of Jews has born and worship Him. It is specifically mentioned that, they came from the East to Bethlehem of Judea. The East direction in the history of Judah-Israel, records the exile places where the people of God have been taken into captivity. The exilic age was also an age when the Jews were deprived of the temple worship or any such religious services. In the present world, so as to experience the Birth of Messiah, we need a procession from today's exiling powers and domain. We need to be aware of the clutches which have held us captive and deprive us from the temple experiences.

God appointed Moses to deliver the Israelites from Pharaonic tribulations, so that they might "worship" God (Exodus 7:16; 8:1; 9:13 etc.). The journey (liberative) or the procession of the Israelites had a purpose of worshipping God. The journey of the Magi had a purpose of worshipping the New Born King. We too need a voluntary and persistent procession to Bethlehem (liturgical connotation to the Life-giving and propitiatory Altar of God) from the exiling powers, to worship the God in Truth and Spirit. The Altar of God is the Bethlehem, wherein the Bread of Life (God Incarnate - John 6:35) is instituted, blessed, consecrated, broke and given to those who have laboured through a spiritual journey!

The determined procession of the Magi was Divinely led to a sacred time of "entering to see and worship" the Son of God! Once entering the cave where the Glory of God shone in the form of human flesh, what actually made them to be continued partakers in the providence of God's love and glory is, their renunciation to go back to Herod! After being warned in a dream, they took an "another way"!

The way of renouncing evil motives. The journey to Bethlehem doesn't confine to a wilful procession. In the onward procession, we will be tempted and allured by the great powers which are actually exiling! In experiencing the Birth of Christ in the sacred time of eternity, we must have a succeeding renunciation as well- "an another way", to become active channels of God's love and glory been imbibed. The partaking in the Holy Mysteries must be succeeded with "an another way" as that of Magi, to relinquish the evil motives. The nourishment from the heavenly treasuries must not be ceased by turning back to the "old ways". A beautiful hymn is sung in the compline-

Teach me the way of – Your commandments, O Lord
And I will keep them
I will live –
in grace Lord, guard the doors of –
my limbs that lie open
Lest the treasure of
Your gifts be – stolen.

ശീലിപ്പിക്കെന്നെ നാഥാ നിൻ കൽപന എല്ലാം
ഞാൻ കാത്തിഹ നിൻ – കൃപയിൽ ജീവിപ്പാൻ
നിൻ വര ഭണ്ഡാരം – കവരായ്‌വാൻ നിർത്തീടണമെ കാവൽക്കാരെ
മെയ്യിൻ വാതിൽക്കൽ.

(Kolo, Compline, Sheema Prayers)

The treasure of Lord's gifts must be safeguarded in our being. It is in exalting and transforming our sensory organs to become the safeguarding watchers, we become strong to take "an another way", the way of refraining from the evil.

**2. Carrying the purest of offerings in the journey towards the Holy of the holies.**

The Magi offered gold, frankincense and myrrh to the New Born King. The act of offering in the worship is a gesture of submitting our thoughts and toils in reverence to the Divine supremacy of God. It is said our thoughts reflect our persona. We must have the most pure thoughts driven in prayers and we must be toiling to exemplify a prayerful life. It is not in the expensiveness of the things we carry unto God, rather making ourselves one of those kind to be pure like Gold, to burn as frankincense and rise as a pleasing smoke, to be prepared of virtues to distribute the fragrance of myrrh. The Psalmist sings - "I will come to your temple with burnt offerings and fulfill my vows to you" (Psalm 66:13), "But I, through the abundance of your steadfast love, will enter your house; I will bow down toward your holy temple in awe of you" (Psalm 5:7). Surprisingly, the very essence of "offers" have shifted from the purity of mind-body-soul to the expensiveness and outer beauty of the things offered in beautifying the architecture of Church. We need to be reminded of the procession with humble hearts and a recession in making a "sumptuous cave" in experiencing the Birth of our Lord. As king David reminds- "For you have no delight in sacrifice; if I were to give a burnt offering, you would not be pleased. The sacrifice acceptable to God is a broken spirit; a broken and contrite heart, O God, you will not despise" (Psalm 51: 16,17). The brokenness of spirit is not a flaw of one's being; rather a perfect state in being humble through

repentance and renunciation. Our Lord Himself teaches - “Blessed are the poor in spirit, for theirs is the kingdom of heaven” (Matthew 5:3). The state of ‘poor in spirit’ is the epitome of humility in making oneself a cave, to be filled with the glory of God (through His birth) and become a God dwelling Paradise!

**Conclusion**

The Nativity of the Messiah is indeed the account of sheer exhilaration for the creation. But amidst the varying degrees of celebrations today, we need to be reminded of Bethlehem experiences in the Holy Scripture. As the Magi set out on a devout procession to enter the Bethlehem, we must be hatching out from the shells of exiling powers, to lead a spiritual procession to Bethlehem (the House of Bread) - where the Glory spills out from the corners of the Life Giving Table (the manger holding the source of Life). The receiving of these heavenly treasures should be safeguarded through renouncing the “old ways” leading to sinful or evil motives. Every Christmas must tend us to follow “an another way” like the Magi. Again, in this spiritual procession, we must be transforming ourselves into a precious offering, a pleasing offering in the humble submissions of our mind, body and soul. May God bless us.





മലങ്കര ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലുള്ള അധ്യാപക പരിശീലനകേന്ദ്രമായ MMS TTI-ൽ (തഴക്കര, മാവേലിക്കര) കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജരായ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് സന്ദർശിച്ച് കാര്യങ്ങൾ വിലയിരുത്തി. സഭയുടെ സ്കൂളുകളുടെ നിലവാരം കൂടുതൽ മെച്ചപ്പെടുത്തുവാനുള്ള മാർഗ്ഗനിർദേശങ്ങൾ മെത്രാപ്പോലീത്താ നൽകി വരുന്നു. വരും വർഷങ്ങളിൽ സഭയുടെ സ്കൂളുകൾ ഉന്നത നിലവാരത്തിൽ എത്തിക്കാനുള്ള തയ്യാറെടുപ്പുകൾ തുടങ്ങി കഴിഞ്ഞു. സ്കൂളുകൾക്ക് വേണ്ടുന്നതായ എല്ലാ അടിസ്ഥാന സൗകര്യങ്ങളും ഉറപ്പാക്കാനുള്ള പരിശ്രമം തുടരുന്നു.




## ചെന്നൈ സെന്റ് തോമസ് മൗണ്ടിൽ രക്തസാക്ഷിത്വ സ്മരണയിൽ ഓർത്തഡോക്സ് വിശ്വാസികൾ

ചെന്നൈ: മാർതോമാ ശ്ലീഹാ കുന്തമേറ്റു ജീവൻ വെടിഞ്ഞ പറങ്കിമല എന്നറിയപ്പെടുന്ന ചെന്നൈ സെന്റ് തോമസ് മൗണ്ടിൽ മാർതോമാ ശ്ളീഹായുടെ രക്തസാക്ഷിത്വ സ്മരണയിൽ ഓർത്തഡോക്സ് വിശ്വാസികൾ സംഗമിച്ചു. മാർതോമ്മൻഗിരി സെന്റ് മേരിസ് പള്ളിയിൽ നിന്നും ആരംഭിച്ച പദയാത്രയിൽ വൈദികരും വിശ്വാസികളും പങ്കു ചേർന്നു. പദയാത്ര പറങ്കിമലയിൽ എത്തിയതോടെ നമസ്കാരവും വി. കുർബാനയും പ്രത്യേക ധൂപപ്രാർത്ഥനയും നടന്നു. ഫാ. ജിജി മാത്യു വാകത്താനം വി. കുർബാനയ്ക്ക് കാർമീകത്വം വഹിച്ചു.

ജോൺ തച്ചമ്പേരിൽ കോർഎപ്പിസ്കോപ്പ, കോശി ഫിലിപ്പ് കോർ എപ്പിസ്കോപ്പ, ഫാ. തോമസ് ഐസക്, ഫാ. എബി എം ചാക്കോ, ഫാ. അനീഷ് മാത്യു, ഫാ.പ്രദീപ് പൊന്നച്ചൻ, ഫാ. ജോഷ്വ ജേക്കബ്, ഫാ. ലിജോ ജേക്കബ്,ഫാ. ജിതിൻ ജോയ് മാത്യു, ഫാ. അജീഷ് വി അലക്സ്, ഫാ. സജു ഉണ്ണൂണ്ണി, ഫാ. മനു ജോസഫ് രഞ്ജി എന്നിവർ സഹ കാർമീകരായി. നേർച്ച വിതരണത്തോടെ പരിപാടികൾ സമാപിച്ചു.പി ഒ ജോൺ, ജോളി പീറ്റർ, കെ എം മാത്യു എന്നിവർ പരിപാടികൾക്ക് നേതൃത്വം നൽകി.




കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ശെമ്മാശന്മാരും, ഒന്നാം വർഷ വിദ്യാർത്ഥികളും കോട്ടയം പുലിക്കുട്ടിശേരി ഹന്നാ ഭവനിൽ, ഡിസംബർ 23-ന് സന്ധ്യാ പ്രാർത്ഥനയിൽ പങ്കെടുക്കുകയും തുടർന്ന് ക്രിസ്തുമസ് പരിപാടികൾ അവതരിപ്പിക്കുകയും ചെയ്തു.

ലേക് താന്ത്രിക് യുവജനതാ ദൾ സംസ്ഥാന പ്രസിഡന്റായി നിയമിതനായ സിബിൻ തേവലക്കര. സോഷ്യലിസ്റ്റ് വിദ്യാർത്ഥി ജനത സംസ്ഥാന പ്രസിഡന്റായിരുന്നു. ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര സെക്രട്ടറിയായിരുന്നു. നിലവിൽ ഓർത്തഡോക്സ് സഭയുടെ കൊല്ലം ഭദ്രാസന കൗൺസിൽ അംഗം.





## അഡ്വ. കെ. ജോർജ് അന്തരിച്ചു

കോട്ടയം: പ്രമുഖ അഭിഭാഷകനും ദീർഘകാലം ഓർത്തഡോക്സ് സഭയുടെ നിയമോപദേശകനുമായിരുന്ന കൊല്ലാട് കൊടുവത്ത് അഡ്വ. കെ. ജോർജ് (91) അന്തരിച്ചു. സംസ്കാരം കൊല്ലാട് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഓർത്തഡോക്സ് സഭാ മുൻ മാനേജിങ് കമ്മിറ്റിയംഗമാണ്.

പരേതരായ കെ. ടി. മാണിയുടെയും മറിയാമ്മ മാണിയുടെയും മകനാണ്. മുൻ എംഎൽഎ അഡ്വ. എം. തോമസ് ജ്യേഷ്ഠ സഹോദരനാണ്. ഭാര്യ: മീനടം കല്ലറയ്ക്കൽ അമ്മാളുക്കുട്ടി (റിട്ട. അധ്യാപിക).

മക്കൾ: പ്രഫ. ലിനു സാം (ഹിന്ദുസ്ഥാൻ കോളജ് ഓഫ് എൻജിനീയറിങ്, ചെന്നൈ), രാജേഷ് ജോർജ് (കീമെറ്റ്, ബെംഗളൂരു), ഡോ. സതീഷ് ജോർജ് (സ്മൈൽ മൈൽസ് ഡെന്റൽ ക്ലിനിക്, ചങ്ങനാശേരി). മരുമക്കൾ: ഡോ.എബി സാം (ഡയറക്ടർ, ഹിന്ദുസ്ഥാൻ കോളജ് ഓഫ് എൻജിനീയറിങ്, ചെന്നൈ), ഷാരോൺ ജോർജ് (ബെംഗളൂരു), ഡോ. റസീന വർഗീസ് (സ്മൈൽ മൈൽസ് ഡെന്റൽ ക്ലിനിക്, ചങ്ങനാശേരി).

# പ്രമുഖ അഭിഭാഷകൻ

## എബി മാത്യു പുതുപ്പള്ളി

കെ. ജോർജ് സാർ വിടവാങ്ങി. കേരളത്തിലെ തന്നെ ഏറ്റവും പ്രഗൽഭരായ സിവിൽ വക്കീലന്മാരെ എടുത്താൽ മുൻനിരയിൽ ഉണ്ടാവും അദ്ദേഹം. കോട്ടയം കണ്ടതിൽ വച്ച് ഏറ്റവും വലിയ സിവിൽ അഭിഭാഷകൻ. പ്രഗൽഭരായ അഭിഭാഷകരുടെ നാടാണ് കോട്ടയം. എന്തുകൊണ്ടും അവിടെ ജോർജ് സാറിന് ഒരു സിംഹാസനം ഉണ്ടായിരുന്നു. പ്രഗൽഭ പാരമ്പര്യം ഉള്ള കൊടുവത്ത് കുടുംബത്തിലെ അംഗമാണ്. എത്രയോ വക്കീലന്മാർ അവിടെ തന്നെയുണ്ട്. അദ്ദേഹത്തിന്റെ സഹോദരൻ കോട്ടയം കണ്ട ഏറ്റവും വലിയ ക്രിമിനൽ അഭിഭാഷകൻ എക്സ്. എംഎൽഎ എം തോമസ് സാർ.

കുറിയ മനുഷ്യൻ. തലയെടുപ്പോടെ നടന്നു വരുന്നത് തന്നെ ഒരു പ്രത്യേകതയാണ്. ആശ്ചര്യത്തോടെ മാത്രമേ അദ്ദേഹത്തെ കാണാനും മനസ്സിലാക്കാനും സാധിക്കൂ. കൃത്യമായ ക്രോസ്സ് വിസ്താരങ്ങൾ. നൂലിഴ കീറിയുള്ള നിയമ വ്യാഖ്യാനങ്ങൾ. ഇടതടവില്ലാതെ മനോഹരമായ ആംഗലേയത്തിൽ അദ്ദേഹത്തിന്റെ മനോഹരമായ പ്രസന്റേഷൻ.നിയമത്തിലെ അഗാധമായ അറിവ്. കുറിപ്പുകൾ, പുസ്തകങ്ങൾ, സഹായികൾ ഒന്നും വേണ്ട അദ്ദേഹത്തിന്.

ഏഴ് മണിക്ക് ഓഫിസിലെത്തുന്ന അദ്ദേഹം. കോടതി സമയത്തിന് മുൻപ് കോടതി ഹാളിൽ അദ്ദേഹമെന്നും എത്തും. കേസ് കഴിഞ്ഞാൽ നേരെ ഓഫീസിലേക്ക്. രണ്ടരയോടെ വീട്ടിലേക്ക്. സംശയം ചോദിച്ച് ആര് ചെന്നാലും കൃത്യമായ വ്യക്തമായി ഉപദേശിക്കും. പരിണതപ്രജ്ഞരായ ഒരു പറ്റം ജൂനിയറായ അഭിഭാഷകർ അദ്ദേഹത്തിനുണ്ട്. അര നൂറ്റാണ്ടിലേറെ കോട്ടയത്തിന്റെ നിയമ ഭൂപടത്തിൽ അദ്ദേഹം നിറഞ്ഞു നിന്നു.

കോട്ടയത്തെ കോടതികൾ മുതൽ പ്രസിദ്ധമായ സഭാ കേസുകളിൽ സുപ്രീം കോടതി വരെ അദ്ദേഹം കേസ് നടത്തി. കോട്ടയത്തിന്റെ, കോട്ടയം ബാറിന്റെ അഭിമാനവും സ്വകാര്യ അഹങ്കാരവും ആയിരുന്ന സീനിയർ അഡ്വക്കേറ്റ് കൊടുവത്ത് കെ. ജോർജ് സാറിന് ആദരാഞ്ജലികൾ.

## ഓർത്തഡോക്സ് സഭ അനുശോചിച്ചു

കോട്ടയം: അഡ്വ. കെ. ജോർജിന്റെ വിയോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചനം രേഖപ്പെടുത്തി. സിവിൽ വ്യവഹാരരംഗത്ത് അദ്വിതീയനായിരുന്ന അദ്ദേഹം അഭിഭാഷകവൃത്തിയിൽ വേറിട്ട വ്യക്തിത്വത്തിന് ഉടമയായിരുന്നു. മലങ്കര സഭയ്ക്ക് അദ്ദേഹം നൽകിയിട്ടുള്ള സേവനം അവിസ്മരണീയമാണെന്നും പ. ബാവാ പറഞ്ഞു.

### സഭയുടെ സ്വാതന്ത്ര്യത്തിനും സ്വയംശീർഷകത്വത്തിനും ഊർജ്ജം പകർന്ന വ്യക്തിത്വം

കൊല്ലാട് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ അഡ്വക്കേറ്റ് കെ. ജോർജ് സാർ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വിസ്മരിക്കുവാൻ സാധ്യമാകാത്ത വ്യക്തിത്വമാണ്. പരിശുദ്ധ സഭയുടെ നീതിപൂർവ്വമായ എല്ലാ ആവശ്യങ്ങളിലും തന്റെ നിയമോപദേശങ്ങൾ കൊണ്ടും ദീർഘവീക്ഷണത്തോടു കൂടിയ പ്രവർത്തനങ്ങൾ കൊണ്ടും സഹായം പകർന്ന വ്യക്തിത്വമാണ് പ്രിയപ്പെട്ട സാറിന്റേത്.

കക്ഷി വഴക്കുകളുടെ മധ്യത്തിൽ, പരിശുദ്ധ സഭയുടെ സ്വാതന്ത്ര്യത്തിനും സ്വയംശീർഷകത്വത്തിനും വേണ്ടി തന്റെ നിയമപരിജ്ഞാനമനുസരിച്ച് ഊർജ്ജം പകർന്ന വ്യക്തിത്വമാണ് അദ്ദേഹത്തിന്റെത്. സഭയുടെ അസോസിയേഷൻ മാനേജിങ് കമ്മിറ്റി അംഗമായി സുത്യർഹമായ സേവനം അദ്ദേഹം അനുഷ്ഠിച്ചിട്ടുണ്ട്. പ്രിയപ്പെട്ട കെ. ജോർജ് സാറിന്റെ വേർപാടിൽ ദുഃഖവും അനുശോചനവും രേഖപ്പെടുത്തുന്നു. ദൈവം തന്റെ നിർമ്മലമായ കരങ്ങളിൽ അങ്ങയെ സ്വീകരിക്കട്ടെ കുടുംബാംഗങ്ങൾക്ക് സ്വർഗ്ഗീയ ആശ്വാസം ദൈവം നൽകട്ടെ.

**- റോണി വർഗീസ് എബ്രഹാം**
(അൽമായ ട്രസ്റ്റി)

## സഭാസ്നേഹിയായ അഭിഭാഷകൻ

മലങ്കരസഭാക്കേസിൽ 1995-ലുണ്ടായ സുപ്രീംകോടതി വിധിയുടെ ശിൽപികളിൽ പ്രധാനിയാണ് അഡ്വ. കെ. ജോർജ്. അന്ന് സുപ്രസിദ്ധ നിയമജ്ഞനായ നരിമാനാണ് സുപ്രീംകോടതിയിൽ സഭയ്ക്കുവേണ്ടി ഹാജരായി കേസ് നടത്തിയതെങ്കിലും അദ്ദേഹത്തിനു അടിസ്ഥാനവിവരങ്ങൾ നൽകിക്കൊണ്ടിരുന്നത് കെ. എം. മാത്യുവും (മനോരമ) പി. സി. ഏബ്രഹാമും (അത്മായട്രസ്റ്റി) അഡ്വ. കെ. ജോർജും ആയിരുന്നു. സഭയ്ക്കനുകൂലമായി ലഭിച്ച 2017-ലെ സുപ്രീംകോടതി വിധി 1995-ലെ വിധിയുടെ ചുവടുപിടിച്ചായിരുന്നു.

പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ഉപദേശകൻ എന്ന നിലയിലും സഭയുടെ വക്കീൽ എന്ന നിലയിലും എല്ലാ കോടതികളിലും നേരിട്ട് ഹാജരാകുന്നതിന് യാതൊരു മടിയും അദ്ദേഹം വിചാരിച്ചിരുന്നില്ല. മുതിർന്ന വക്കീലായിട്ടു പോലും നിരണം, പരുമല തുടങ്ങിയ പള്ളികളുടെ കേസുകളിൽ ഏതു കീഴ്കോടതിയിൽ ഹാജരാകുന്നതിനും ജാഡ കാണികാത്ത തികഞ്ഞ സഭാസ്നേഹിയായിരുന്നു അദ്ദേഹം.

അതോടൊപ്പം സഭ കൊടുക്കുന്ന പ്രതിഫലം കൈപ്പറ്റുന്നല്ലാതെ കണക്കു പറഞ്ഞ് വാങ്ങുന്ന പതിവില്ലായിരുന്നു. വളരെ തുച്ഛമായ തുകയാണ് അദ്ദേഹം വാങ്ങിയിരുന്നത്. സഭയിൽ നിന്ന് സാമ്പത്തികലാഭമുണ്ടാകാൻ ശ്രമിച്ചിരുന്നില്ല. സ്ഥാനമാനങ്ങൾ അദ്ദേഹത്തെ തേടിയെത്തിയിട്ടേയുള്ളു; സമിതികളിൽ കയറിക്കൂടാൻ അദ്ദേഹം ആരുടെയും പിന്നാലെ പോയിട്ടില്ല.

ഏത് അർദ്ധരാത്രിയ്ക്ക് വിളിച്ചാലും അദ്ദേഹം കൃത്യമായി ചുമതല നിർഹിക്കുമായിരുന്നു. തന്റെ അഭിപ്രായങ്ങൾ മാനിക്കപ്പെടുകയില്ലെന്നു തോന്നിയപ്പോൾ എല്ലാ ചുമതലകളിൽ നിന്നും സ്വയം മാറിനിൽക്കാനുള്ള ആർജവം കാണിച്ചു. പിന്നീട് അവകാശവാദമുന്നയിക്കാൻ അദ്ദേഹം പോയില്ല.

വ്യവഹാരം പലർക്കും ആനന്ദവും ആദായവും സ്ഥാനമാനങ്ങളും നേടിക്കൊടുക്കുന്ന ഒരു വ്യവസായമായി മാറിയ ഈ കാലത്ത് ജോർജ് സാർ വേറിട്ടു നിൽക്കുന്നു.

Article

# Dealing with Doubt?

Joseph Cherian, Secunderabad.

The importance of faith in the New Testament can never be understated. The whole law, prophets and psalms, i.e. the entire scriptures confirm and attest that *"Therefore, having been justified by faith, we have peace with God through our Lord Jesus Christ" (Romans 5:1).* However a major hindrance to our faith in God is "*Doubt*", which is the antithesis of faith. As unwanted as it seems doubting is common therefore let us now try to understand the basic mechanism of "*Doubt*".

The English language identifies "Doubt" as one word but the Greek have classified "Doubt" into two types:

*1. Diakrino and 2. Distazo*

***Diakrino:***

Our inherent doubt is Diakrino. It means uncertainty or wavering on what to believe. A classic example of *Diakrino* would be like this. If you assure a cancer patient of prayers and say "God will surely heal you". His response *"really"* or the response of others hearing it like "*Are you sure God can heal him*?" or *Can God heal cancer*? All constitute *Diakrino*

Thus we can see that *Diakrino* is a the common form of doubt held by those who claim to be Christians or faithful , yet have not been fully exposed to the word or the power of God.

Let us consider some Biblical examples which show clearly how *Diakrino* operates.

1. When Jesus talks about faith, he tells his disciples their tiny faith is sufficient to overcome *Diakrino* "Jesus answered and said to them, "Assuredly, I say to you, if you have faith and do not doubt (*Diakrino*), you will not only do what was done to the fig tree, but also if you say to this mountain, 'Be removed and be cast into the sea,' it will be done." (Mathew 21:21)

2. Again when Jesus teaches his disciples to pray and receive in faith he says "For assuredly, I say to you, whoever says to this mountain, 'Be removed and be cast into the sea,' and does not doubt(*Diakrino*), in his heart, but believes that those things he says will be done, he will have whatever he says". (Mark 11:23)

3. In the book of acts we see the Holy Spirit leading Peter to move forward without (*Diakrino*), when He tells him to go to the gentile Cornelius house and preach the gospel "Arise therefore, go down and go with them, doubting (*Diakrino*), nothing; for I have sent them." (Acts 10:20)

Later Peter testifies about his experience among the gentiles and says like this "Then the Spirit told me to go with them, doubting (*Diakrino*), nothing. Moreover these six brethren accompanied me, and we entered the man's house (Acts 11:12)

4. In the letter to the Romans the Apostle Paul talks about Gods promise to Abraham showing how Abraham also overcame *Diakrino* as it is written "He did not waver at the promise of God through unbelief (*Diakrino*), but was strengthened in faith, giving glory to God. (Romans 4:20)

Thus we see that although *Diakrino*, operates alongside faith in every man's life it can be overcome when we trust in Gods strength and *Diakrino*, should not be the natural response of our weak human flesh to the great promises or power of the almighty God.



***Distazo :***

The second kind of doubt known to torment man is actually a hit back at faith and the Greek word for it is *Distazo* meaning "Skepticism". It is the intellectual reconsidering of whether to believe or not, and whether the declared faith in what one believes in, can or will occur. In short it is the lack of commitment to the self or to the choice made, an inner conflict within the self to believe or not to.

This kind of doubt comes in after we give up ones conviction or faith based on what we see or feel. *Distazo* is directly proportional to our capacity to accept situations realistically. As the outcomes of faith are a continuous process, the human mind's constantly analyzing gives ample opportunity to *Distazo* , and to question the faith.

Most people with *Distazo* are ones who know God, they know the scriptures, they know about salvation, heaven and hell yet they are not sure if they really believe in it.

Let us also examine *Distazo* biblically.

1. Our lord Jesus after he had fed a congregation of over 5000 men with 2 fish and 5 loaves sent his disciples away in a boat. Now after he had spent time alone in prayer, He decided to catch up with the disciples and headed towards their boat walking on the waters. Now when Peter saw this he said to Jesus " If it is you let me also walk on the water and Jesus told him to come ". So now we see Peter walking on the water but the moment he sees the waves and the winds of the high seas a frightened Peter begins to doubt (*Distazo)* and sinks. Peter cries out to Jesus and our lord grabs hold of his hand and chides him saying "O you of little faith, why did you doubt (*Distazo)*?" (Mathew 14:31)

2. Again the second time we notice *Distazo* is when Jesus appears to his disciples after his resurrection "His disciples saw him and they worshipped him but some doubted ( *Distazo*)." ( Mathew 28:17)

Dear ones all of us are commonly subject to *Diakrino* and *Distazo* which are potent faith killers. Therefore to the unbeliever the Lord exhorts to overcome *Diakrino* and to the believer God says leave aside *Distazo* and to believe. As it is written *"Without faith it is impossible to please God. (Hebrews 11:6).* And with *Diakrino* and *Distazo* in our hearts we no longer are under faith. We are no longer justified and we are no longer at peace with God instead we have earned His displeasure. Now what worth is that life if it is one which displeases God? ❑